# ക്രൈസ്തവ കാഹളം

ജനുവരി 2014




## സാർവ്വത്രിക സഭ

അഭിമുഖം

**മാനില ആർച്ചുബിഷപ്പ്**
**കർദ്ദിനാൾ താഗ്ലേ**



## ജനുവരി 18

# ഓർമ്മപ്പെരുന്നാൾ

**മലങ്കര സുറിയാനി കത്തോലിക്കാ**
**സഭയുടെ പ്രഥമ കാതോലിക്കാബാവ**
**സിറിൽ ബസേലിയോസ് പിതാവിന്**
**പ്രാർത്ഥനാഞ്ജലികൾ**

# ക്രൈസ്തവ കാഹളം

ജനുവരി 2014
വാല്യം. 75 ലക്കം.1


## ഇതളുകളിൽ






**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
വെരി റവ. ഫാ. ജെയിംസ് പാറവിള

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. തോമസ് മുകളുംപുറത്ത്

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗിവർഗ്ഗീസ് കുററിയിൽ ഒ. ഐ. സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്. ഐ. സി
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി. എം
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**കവർ & ലേഔട്ട്**
ഫിൻഗ്രാഫ്

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4




# ന്യൂ ഇയർ അത്രയ്ക്കങ്ങ് ഹാപ്പിയാണോ?

വീണ്ടും ഒരു വർഷം കൂടി വരികയാണ്. പുതുവർഷം പുത്തൻ പ്രതീക്ഷകൾ നൽകിയാണ് കടന്നുവരുന്നത്. കുടിച്ചുകൂത്താടി പുതുവർഷത്തെ വരവേൽക്കുന്ന ഒരു രീതി നമ്മുടെ നാട്ടിലും ഇപ്പോൾ സജീവമാണ്. ജീവിക്കുവാൻ നെട്ടോട്ടമോടുന്ന മനുഷ്യന് വർഷങ്ങൾ മാറി വരുന്നത് വലിയ കാര്യമല്ല. കാരണം വർഷങ്ങൾ മാറി മാറി വന്നപ്പോഴും അവന്റെ ജീവിതക്രമത്തിൽ വലിയ മാറ്റങ്ങളൊന്നും വന്നില്ല. പക്ഷേ ഇവിടെ നാം പ്രത്യാശ കൈവിട്ട മനുഷ്യരെ പോലെയാകരുത്. ദൈവം നമുക്ക് പുതിയൊരു വർഷം കൂടി നൽകിയിരിക്കുന്നു. നന്ദി നിറഞ്ഞ ഹൃദയത്തോടെ നമുക്ക് ഈ പുതുവർഷത്തെ വരവേൽക്കാം. ഓരോ വർഷവും നാം ആഹ്ലാദത്തോടെ സ്വീകരിക്കുമ്പോൾ അത് നമുക്ക് നൽകുന്നത് പുതിയ ഉത്തരവാദിത്വങ്ങളാണ്. ലോകത്തോട് പ്രതികരിക്കുവാൻ നാം കണ്ണുകൾ തുറക്കണം. കാതുകൾ കൂർപ്പിക്കണം. ശബ്ദകോലാഹലങ്ങൾക്കിടയിൽ നമ്മുടെ നിയോഗം നാം കേൾക്കാതെ പോകുന്നു. അത് തിരിച്ചറിയാത്തതിനാൽ ദിശാബോധം നഷ്ടപ്പെട്ട ഒരു തലമുറ നമ്മുടെ സമൂഹത്തിൽ വളരുന്നു. കലാപങ്ങളും വർഗ്ഗീയ ലഹളകളും അക്രമങ്ങളും പൊതുജനങ്ങളെ ബന്ധിയാക്കുന്ന സമരമുറകളും കാരണം സാധാരണജനം ഇവിടെ നട്ടംതിരിയുന്നു. ഇവിടെ നമുക്കാവശ്യം ധീരതയാണ്. ധീരതയും നിശ്ചയദാർഢ്യവും നമുക്ക് കൈമോശം വന്നാൽ ഇവിടെ നമ്മൾ ആരുടെയൊക്കെയോ ഇംഗിതം അനുസരിച്ച് പ്രവർത്തിക്കുന്ന പാവകളായി തീരും. നമുക്ക് വേണ്ടത് പാവകളെയല്ല, കുഴലൂത്തുകാരെയല്ല, പൊതു സമൂഹത്തോട് ഉത്തരവാദിത്തമുള്ള നന്മനിറഞ്ഞ മനുഷ്യരെയാണ്. ജനാധിപത്യത്തിന്റെ കാവൽക്കാരായ മാധ്യമങ്ങളടക്കമുള്ള ശക്തികൾ നല്ല മനുഷ്യരെ, നല്ല സംരംഭങ്ങളെ, നല്ല സംവിധാനങ്ങളെ കരിനിഴലിലാക്കുന്ന പ്രവണത ശക്തമാക്കുമ്പോൾ നാം ഇവിടെ ഒറ്റപ്പെട്ട് പോകുവാൻ സാധ്യതയുണ്ട്. ആ ഒറ്റപ്പെടൽ മുന്നിൽ കണ്ടുകൊണ്ട് കൂടുതൽ കരുത്താർജ്ജിക്കണം. സമചിത്തതയോടെ കാര്യങ്ങളെ നേരിടണം. വൈകാരിക പക്വത കൈവെടിയരുത്. ഇതൊക്കെ കേൾക്കുമ്പോൾ പുതുവർഷം അത്രയ്ക്കങ്ങ് ഹാപ്പിയല്ലാ അല്ലേ? നമുക്ക് തീരുമാനിക്കാം നമ്മുടെ പുതുവർഷം ഏറെ ഹാപ്പിയാണ്.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# ആത്മാവിന്റെ ഐക്യം സഭയുടെ സാർവ്വത്രിക മുദ്ര

നാം 2014 ലേക്ക് പ്രവേശിക്കുന്നു; പുതുവത്സരത്തിലേക്ക് കാലെടുത്തു വയ്ക്കുന്നു. മനസും ശരീരവും പുതുവത്സരത്തിലേക്ക് കടക്കുമ്പോൾ ജീവൻ നൽകുന്നതും ജീവിപ്പിക്കുന്നതുമായ ഒരു വചനം നമ്മെ തേടിയെത്തുന്നു

തിരുസഭയുടെ ഐക്യം സഭയിലെ ആത്മാവിന്റെ ഐക്യപ്പെടുത്തലാണ് (The one who unites everyone in the Church is the Holyspirit)

2014 എന്ന് പുതുവർഷത്തിലേക്ക് നാം പ്രവേശിക്കുമ്പോൾ സഭയുടെ കെട്ടുപണിക്കാരായ നാം ഓരോരുത്തുരും എന്തു ചെയ്യണം? സഭയ്ക്കുള്ളിലും ദൈവരാജ്യത്തിലും നമുക്കുള്ള നിയോഗം നാം തിരിച്ചറിയേണ്ടേ? വി. പൗലോസ് അപ്പസ്തോലൻ എഫേസോസിലെ സഭയോടു ഇങ്ങനെ പറയുന്നു. "സമാധാനത്തിന്റെ ബന്ധത്തിൽ ആത്മാവിന്റെ ഐക്യം നിലനിർത്താൻ ജാഗരൂകരായിരിക്കുവിൻ" (എഫേസ്യർ 4/3). ആത്മാവിന്റെ ഐക്യമാണ് സഭയുടെ സാഭയുടെ സാവ്വത്രികത നിർണ്ണയിക്കുന്ന മുദ്ര. സകലത്തേയും ജീവിപ്പിക്കുന്ന കർത്താവായ പരിശുദ്ധാത്മാവ് സകലരേയും സകലതിനേയും നവീകരിക്കുന്നവനുമാണ്.

ഈ വിശ്വാസ വെളിച്ചത്തിൽ 2014 ലേക്ക് നാം പ്രവേശിക്കുന്നു. ഒറ്റപ്പെട്ട ഒരു ജീവിതമോ യാത്രയോ അല്ല നമ്മുടേത്. ഈ ലോകത്ത് നാം എല്ലാവരും തീർത്ഥാടകരാണ്. തീർത്ഥാടകയായ സഭയോടൊത്താണ് നാമും അണിചേർന്നിരിക്കുന്നതും പുതിയ ഒരു കാലഘട്ടത്തിലേക്ക് പ്രവേശിക്കുന്നതും. തിരിഞ്ഞു നോക്കുമ്പോൾ പ്രകാശഭരിതവും ആനന്ദഭരിതവുമായ ഇന്നലെകൾ നമുക്കുണ്ടായിരുന്നു. എന്നാൽ അത്ര എളുപ്പമല്ലാതിരുന്ന ധാരാളം അനുഭവങ്ങൾ നമുക്ക് ഓർത്തെടുക്കുവാൻ കഴിയും. പക്ഷേ നമ്മുടെ യാത്ര നമ്മുടെ അമ്മയായ സഭയോടൊത്തായതിനാൽ അത് നമ്മെ തളർത്തിയില്ല. വിശ്വാസം പുതുക്കി നവമായ ചൈതന്യത്തോടെയാണ് നാം പുതിയ വർഷത്തിലേക്ക് പ്രവേശിക്കുന്നത്. ഈ ലോകത്ത് ഇതിന് നമ്മെ പ്രാപ്തരാക്കുന്നത് പരിശുദ്ധ സഭയാണ്. അതിനാലാണ് ക്രൈസ്തവ കാഹളം മാസിക ഈ വർഷത്തെ ആദ്യ ലക്കം സാർവ്വത്രിക സഭയെകുറിച്ച് ചിന്തിക്കുന്നത്.



നമ്മുടെ വിശ്വാസപ്രമാണത്തിൽ നാം ഏറ്റുചൊല്ലുന്നു 'കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭയിൽ ഞങ്ങൾ വിശ്വസിക്കുന്നു'. സഭ ഏകമാണ്, വിശുദ്ധമാണ്, കാതോലികമാണ്, ശ്ലൈഹികം അല്ലെങ്കിൽ അപ്പസ്തോലികമാണ്. ഇവ നാലും സഭയെ സംബന്ധിച്ച് അവിഭാജ്യമാംവിധം ബന്ധിതമാണ്. ഇവ സഭ എവിടെ നിന്നെങ്കിലും സ്വന്തമാക്കി കൈവശം വച്ചിരിക്കുന്നവയല്ല.

സഭ ഏകമായിരിക്കുന്നത് വചനം മാംസം ധരിച്ച ഏക ദൈവത്തിൽ അവൾക്കൊരു ഉറവിടം ഉള്ളതുകൊണ്ടാണ്. ഏക ദൈവത്തിൽ നിന്ന് അനേകം സഭകൾ ഉണ്ടാവുക അസാദ്ധ്യമാണ്. സഭയിൽ നിരന്തരം വസിക്കുന്ന പരിശുദ്ധാത്മാവിനാൽ അവൾ ഏകമായിത്തീരുന്നു. ഒരേ വിശ്വാസവും, കൂദാശകളും, അപ്പസ്തോലിക പിൻതുടർച്ചയുള്ള പൗരോഹിത്യവും വിഭജിതമല്ലാത്ത ദൈവവചനവും സഭയെ ഏകമാക്കുന്നു. എന്നാൽ അനൈക്യത്തിന്റെ പാപം കർത്താവിന്റെ മൗതിക ശരീരമായ സഭാഗാത്രത്തെ മുറിവേൽപ്പിച്ചിരിക്കുന്നു. വി. പൗലോസ് അപ്പസ്തോലൻ നമ്മെ ആഹ്വാനം ചെയ്യുന്നു 'സമാധാനത്തിന്റെ ബന്ധത്തിൽ ആത്മാവിന്റെ ഐക്യം നിലനിർത്തുവാൻ നമുക്ക് ജാഗരൂഗരായിരിക്കാം'.

സഭ വിശുദ്ധമായിരിക്കുന്നത് ക്രിസ്തുവിന്റെ മണവാട്ടിയെന്ന നിലയിലാണ്. സഭയെ കറയോ, ചുളിവോ മറ്റു കുറവുകളോ ഇല്ലാതെ വിശുദ്ധീകരിക്കുവാനാണ് കർത്താവ് തന്റെ മണവാട്ടിയായി സ്വീകരിച്ചത്. അതിനാൽ സഭ ദൈവത്തിന്റെ വിശുദ്ധജനമാണ്. സഭയുടെ വൈവിധ്യമാർന്ന എല്ലാ ശുശ്രൂഷകളും മനുഷ്യരെ കർത്താവിൽ വിശുദ്ധീകരിക്കുന്നതിന് വേണ്ടിയാണ്. എന്നാൽ വിശുദ്ധീകരണത്തിന്റെ പൂർണ്ണതയിലേക്ക് നമുക്ക് ഇനിയും ഏറെ ദൂരം യാത്ര ചെയ്യേണ്ടതുണ്ട്.

രണ്ടു പ്രത്യേകതകളാൽ സഭ കാതോലികമാണ്. അതിലൊന്ന് ക്രിസ്തു സഭയിൽ സന്നിഹിതനായിരിക്കുന്നുവെന്നതിനാലാണ്. അതിനാൽ സഭ എല്ലായിടത്തും ഉണ്ട്. പെന്തക്കുസ്താദിനം മുതൽ സഭ കാതോലികമാണ്. രണ്ടാമതായി കർത്താവിനാൽ സഭയ്ക്ക് ലഭിച്ച നിയോഗത്താൽ സഭ കാതോലികമാണ്. ലോകാതിർത്തിയോളം സഭ കർത്താവിനാൽ അയയ്ക്കപ്പെട്ടിരിക്കുന്നു. മനുഷ്യവർഗ്ഗത്തിന് മുഴുവനും വേണ്ടിയാണ് അവൾ അയയ്ക്കപ്പെട്ടിരിക്കുന്നത്.

സഭ അപ്പസ്തോലികമായിരിക്കുന്നത് വിശുദ്ധ ശ്ലീഹൻമാരാകുന്ന അടിത്തറമേൽ അവൾ പണിയപ്പെട്ടിരിക്കുന്നുവെന്നതിനാലാണ്. അപ്പസ്തോലന്മാരിൽ നിന്നും ലഭിച്ച വിശ്വാസത്തിന്റെ നിധി അപ്പസ്തോലിക അടിത്തറയിൽ ജീവിക്കുന്നതിന് നമ്മെ പ്രാപ്തരാക്കുന്നു. ഇന്നും ഈ പ്രബോധനമാണ് സഭയിൽ ബോധനത്തിനായി ഉപയോഗിക്കപ്പെടുന്നത്. കർത്താവിന്റെ രണ്ടാമത്തെ ആഗമനം വരെയും ഇത് സഭയിൽ തുടരുന്നു. പിതാവിൽ നിന്നും യേശു സ്വീകരിച്ച ഈ ദൗത്യത്തിന്റെ പൂർത്തീകരണത്തിനായി അവിടുന്ന് പന്ത്രണ്ട് പേരെ തെരഞ്ഞെടുത്തു. അവർ പുതിയ ഉടമ്പടിയുടെ ശുശ്രൂഷകരും ദൈവത്തിന്റെ വേലക്കാരും കർത്താവിന്റെ സ്ഥാനപതികളും ദൈവിക രഹസ്യങ്ങളുടെ കാവൽക്കാരുമാണ്. കർത്താവിന്റെ ഉത്ഥാനത്തിന്റെ സാക്ഷികൾ എന്ന നിലയിൽ അവരുടെ അനന്യമായ സവിശേഷതയോട് ചേർത്ത് കർത്താവിന്റെ സഭയുടെ അടിസ്ഥാനശിലയെന്ന നിലയിൽ അവരുടെ ദൗത്യം അഭംഗുരം സഭയിൽ തുടരുന്നു.

കർത്താവിന്റെ സഭയിലെ വ്യത്യസ്തമായ ശുശ്രൂഷയിലാണ് നാം വിളിച്ചു ചേർക്കപ്പെട്ടിരിക്കുന്നത്. ഈ ഉത്തരവാദിത്വം അതിന്റെ അർത്ഥപൂർണ്ണതയിൽ നിർവ്വഹിച്ച് ദൈവമക്കളായി നമുക്ക് പുതുവർഷത്തെ സമീപിക്കാം.

ഏവർക്കും അനുഗ്രഹകരമായ പുതുവത്സരം ആശംസിക്കുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്

മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്







**1982 ഫെബ്രുവരിയിൽ വൈദികപട്ടം സ്വീകരിച്ച് സഭയ്ക്കുവേണ്ടി തീക്ഷ്ണമായി പ്രവർത്തിച്ച് 2001 ഡിസംബറിൽ ബിഷപ്പായി, 2011 നവംബറിൽ ആർച്ചുബിഷപ്പായി, 2012 നവംബർ 12-ാം തീയതി കർദ്ദിനാളായി ഉയർത്തപ്പെട്ട് വിജയത്തിന്റെ പടവുകൾ ഒന്നൊന്നായി ചവിട്ടി കയറുന്ന ശ്രേഷ്ഠ പുരോഹിതൻ മനിലയുടെ ആർച്ചുബിഷപ്പ്**

## ലൂയിസ് അന്റോണിയോ കാർഡിനൽ താഗ്ലെ

**2013 ജൂലൈ 14,16 തീയതികളിൽ ദൈവദാസൻ മാർ ഈവാനിയോസ് അനുസ്മരണ ചടങ്ങുകളിൽ പങ്കെടുക്കാനെത്തിയപ്പോൾ പട്ടം മേജർ അതിഭദ്രാസന മന്ദിരത്തിൽ വച്ച് നടത്തിയ അഭിമുഖം.**



**ചോദ്യം : ആരംഭത്തിൽ തന്നെ അങ്ങയോട് വളരെ പ്രധാനപ്പെട്ട ഒരു കാര്യം ചോദിക്കാൻ ആഗ്രഹിക്കുന്നു. അങ്ങയുടെ പ്രസംഗങ്ങളും പ്രബോധനങ്ങളും കേട്ടിട്ടുള്ള എല്ലാവർക്കും ഒരു കാര്യം വ്യക്തമാണ്. അങ്ങയിലെ വൈദികൻ സഭയ്ക്കു വേണ്ടി ധാരാളം ആത്മാക്കളെ നേടിക്കൊണ്ടിരിക്കുന്നു. കൂടാതെ അങ്ങയുടെ സ്നേഹവും സൗഹൃദവും ധാരാളം പേരുടെ ഹൃദയങ്ങളെ സ്വാധീനിച്ചിട്ടുണ്ട്. തീർച്ചയായും അങ്ങ് വളരെയേറെ ബുദ്ധിമുട്ടുകൾ തരണം ചെയ്താണ് ഇങ്ങനെയൊരു ദൈവവിളി സ്വീകരിച്ചിട്ടുള്ളത്. സഭയുടെ പോരാളിയായ അങ്ങയെ സഭയ്ക്കുവേണ്ടി നേടാൻ ദൈവം ഒരുക്കിത്തന്ന സാഹചര്യങ്ങൾ ഏതെല്ലാമെന്ന് അങ്ങ് ഞങ്ങളോടൊന്ന് പങ്കു വയ്ക്കാമോ?**

**കർദ്ദിനാൾ** : ഇങ്ങനെയൊരു ചോദ്യം ഒരുപാട് പേർ എന്നോട് ചോദിച്ചിട്ടുണ്ട്. എനിക്കുണ്ടായ ദൈവവിളിയെ കുറിച്ച് നിങ്ങളുമായി പങ്കുവയ്ക്കുന്നതിൽ എനിക്ക് അതിയായ സന്തോഷമേയുള്ളൂ. എന്റെ വിദ്യാഭ്യാസ കാലഘട്ടത്തിൽ ഒരു മെഡിക്കൽ വിദ്യാർത്ഥിയാകുമെന്നാണ് ഞാൻ കരുതിയിരുന്നത്. അതിനുവേണ്ടി തന്നെ എന്റെ 13-ാം വയസ്സുമുതൽ മെഡിക്കൽ ഫീൽഡ് സംബന്ധമായ പുസ്തകങ്ങൾ ഞാൻ തെരഞ്ഞെടുത്ത് വായിക്കുമായിരുന്നു. ഏതൊരു മാതാപിതാക്കളെയും പോലെ തന്നെ എന്റെ മാതാപിതാക്കളും എന്റെ ഈ സ്വപ്നങ്ങൾക്ക് വേണ്ട പ്രോൽസാഹനവും ഉത്തേജനവും നൽകിയിരുന്നു. പക്ഷേ എന്റെ സ്കൂൾ ജീവിതത്തിന്റെ അവസാനഘട്ടത്തിൽ ഇഡൻസ്



രൂപതയിലെ കത്തീഡ്രൽ ദൈവാലയത്തിൽ പ്രവർത്തിക്കുന്ന ചില വൈദികർ എന്നെ സമീപിക്കുകയും യുവജന സംഘടനയിൽ പ്രവർത്തിക്കുവാൻ എന്നെ ക്ഷണിക്കുകയും ഞാൻ ആ ക്ഷണം സ്വീകരിച്ച് അവരോടൊപ്പം പ്രവർത്തിക്കുകയും ചെയ്തു. ഞാൻ പോലും അറിയാതെ ദൈവത്തിനും ദൈവമക്കൾക്കും വേണ്ടി തങ്ങളുടെ ജീവിതം പൂർണ്ണമായും കാഴ്ചവച്ച ആ വൈദികരുടെ ജീവിതശൈലി എന്നെ വളരെയേറെ ആകർഷിച്ചു. എങ്കിലും ഒരു ഡോക്ടറാകാനുള്ള എന്റെ താൽപ്പര്യത്തെ ഞാൻ മുറുകെ പിടിക്കുക തന്നെ ചെയ്തു. ആ സാഹചര്യത്തിൽ ഒരു വൈദികൻ എന്നെ വിഡ്ഢിയാക്കിക്കൊണ്ട് മെഡിക്കൽ സ്കോളർഷിപ്പ് പരീക്ഷയ്ക്കായി ഒരുങ്ങണമെന്ന് പറയുകയുണ്ടായി. പക്ഷേ ഞാൻ എത്തിച്ചേർന്നത് സെമിനാരിയിലേക്കുള്ള പരീക്ഷയിലാണ്. ആ പരീക്ഷയിൽ പ്രതീക്ഷിച്ച രീതിയിലുള്ള ഒരു വിജയം കൈവരിക്കാൻ എനിക്ക് സാധിച്ചിരുന്നില്ല. എന്തെന്നാൽ എന്റെ ശ്രദ്ധ മുഴുവനും മെഡിക്കൽ വിദ്യാർത്ഥിയായിത്തീരുക എന്നതിലായിരുന്നു. പരീക്ഷയിൽ എന്റെ പ്രകടനം കണ്ട വൈദികൻ എന്നോട് ഞാൻ വളരെ ചെറുപ്പമാണന്നും ജീവിതത്തിൽ ഒരു ഉറച്ച തീരുമാനത്തിൽ എത്തിച്ചേരാൻ വേണ്ടത്ര പക്വത വന്നിട്ടില്ലന്ന് നിരുത്സാഹപ്പെടുത്തി പറഞ്ഞെങ്കിലും ദൈവേഷ്ടം എന്തെന്നറിയുവാൻ ഞാൻ എന്നോടുതന്നെ ചില ചോദ്യങ്ങൾ ചോദിക്കുകയും തീക്ഷ്ണമായ പ്രാർത്ഥനയിൽ മുഴുകുകയും ചെയ്തു. ഒരു വൈദികന്റെ സഹായത്തോടെ ഒരു വൈദിക വിദ്യാർത്ഥിയാകാനുള്ള പരീക്ഷയിൽ ഞാൻ വീണ്ടും പങ്കെടുത്തു. പ്രതീക്ഷിച്ച വിധം ഒരു വിജയം കൈവരിക്കാൻ സാധിച്ചില്ലെങ്കിലും വൈദികർ എന്നെ സ്വീകരിച്ചു. മറ്റു പലർക്കും ഉണ്ടായിരുന്നതുപോലെ എന്റെ ചെറുപ്പകാലത്ത് വൈദികരുമായി അധികം സമ്പർക്കമൊന്നും എനിക്കില്ലായിരുന്നു. അതിനാൽ തന്നെ എനിക്ക് ലഭിച്ച ഈ ദൈവവിളി എന്റെ മടിയിലേക്ക് എറിഞ്ഞിട്ടുതന്ന ഒരു സമ്മാനമായിരുന്നു. കാരണം മറ്റൊന്നുമല്ല, എന്റെ മനസ്സു മുഴുവനും





ഒരു മെഡിക്കൽ വിദ്യാർത്ഥിയാകുക എന്നതായിരുന്നു. ചില വൈദികർ എന്നെ തമാശയിലൂടെ പരിഹസിക്കുകയും എന്റെ ആഗ്രഹങ്ങളെ തമാശയായി കാണുകയും ചെയ്തു.

**ചോദ്യം: എന്നിരുന്നാലും അങ്ങേയ്ക്ക് ഈ ദൈവവിളി ഒരുക്കി തന്ന വൈദികർക്ക് നമുക്ക് നന്ദി പറയാം.**

**കർദ്ദിനാൾ:** അന്നത്തെ സാഹചര്യത്തിൽ അവരിൽ പലരെയും എനിക്ക് ദൈവത്താൽ അയയ്ക്കപ്പെട്ടവരാണന്ന് മനസ്സിലായില്ലെങ്കിലും ഇന്ന് ഞാൻ അവരെ നന്ദിയോടെ ഓർക്കുന്നു. കാരണം അവർ ദൈവത്താൽ അയയ്ക്കപ്പെട്ടവർ തന്നെയാണ്. തീർച്ചയായും, നമ്മുടെ ഈ സംഭാഷണം കേൾക്കുന്ന പലർക്കും തങ്ങൾക്ക് ലഭിക്കുന്ന ദൈവവിളി മനസ്സിലാക്കുന്നതിനും തെരഞ്ഞെടുക്കുന്നതിനുമുള്ള ഒരു ഉപാധിയായി തീരും.

**ചോദ്യം : ജനസംഖ്യയിൽ ഏഷ്യയിലുള്ള മൊത്തം കത്തോലിക്കരോളം വരുന്ന ഫിലിപ്പിയൻസിലെ തീക്ഷ്ണമതികളായ കത്തോലിക്കരുടെ ഇടയനായ അങ്ങേയ്ക്ക് അവരെക്കുറിച്ച് ഓർക്കുമ്പോൾ മനസ്സിലുണ്ടാവുന്ന ഊഷ്മളമായ അനുഭവങ്ങൽ എന്തൊക്കെയാണെന്ന് വിശദീകരിക്കാമോ?**

**കർദ്ദിനാൾ:** കത്തോലിക്കാരാജ്യമായ ഫിലിപ്പിയൻസിന്റെ ചരിത്രം ആരംഭിക്കുന്നത് സ്പെയിനിൽ നിന്നെത്തിയ കച്ചവടക്കാരുടെ ആഗമനത്തോടുകൂടിയാണ്. ഈയൊരു ആഗമനത്തെ 'വാതിലുകളെ ചുംബിക്കുക' എന്നും അറിയപ്പെടുന്നു. മിഷണറിമാരോടൊപ്പം ഫിലിപ്പിയൻസിൽ എത്തിയ അവരുടെ പ്രധാന ഉദ്ദേശ്യം കച്ചവടമായിരുന്നു. ഏകദേശം 300 വർഷത്തോളം ഞങ്ങൾ അവരുടെ ഭരണത്തിന്റെ കീഴിലായിരുന്നു. സ്പെയിനിൽ നിന്നും മെക്സിക്കോയിലൂടെയാണ് വിശ്വാസത്തിന്റെ തിരി ഞങ്ങളിൽ എത്തിച്ചേർന്നത്. ആയതിനാൽ ഞങ്ങളുടെ മതതീക്ഷ്ണതയെ കുറിച്ച് കൂടുതലായി അറിയണമെങ്കിൽ അവരിലെ ആത്മീയതയെക്കുറിച്ച് കൂടുതലായും അവരിൽ നിന്നും ഞങ്ങളിലേക്ക് പകർന്നു കിട്ടിയ വിശ്വാസത്തെക്കുറിച്ചും അറിയണം. ഫിലിപ്പിയൻസിലെ ഒന്നാമത്തെ രൂപത മനിലയാണ്. അതുകൊണ്ടുതന്നെ മനില രൂപത മറ്റെല്ലാ രൂപതകളുടെയും അമ്മയായാണ് അറിയപ്പെടുന്നത്. ഇന്ന് ഫിലിപ്പിയൻസിൽ മൊത്തം 80 രൂപതകളുണ്ട്. ആയതിനാൽ മനില അതിരൂപത ചരിത്രത്തിന്റെ ഉറവിടമാണെന്നു തന്നെ പറയാം.

മനിലയുടെ ചരിത്രം പരിശോധിക്കുമ്പോൾ വിശ്വാസത്തിലുള്ള വളർച്ചയോടൊപ്പം തന്നെ സാമൂഹിക -സാംസ്കാരിക മത മാറ്റങ്ങൾക്കും, സഭാമക്കളെ ഒന്നിച്ചു നിർത്തുന്നതിലും ദൈവത്തിങ്കലേക്ക് അടുപ്പിക്കുന്നതിലും മനില വളരെ വലിയ പങ്ക് വഹിച്ചിട്ടുള്ളതായി കാണാം. വിശ്വാസത്തെയും ഭരണത്തെയും തമ്മിൽ ബന്ധിപ്പിക്കുമ്പോൾ വിശ്വാസമാണ് ഭരണത്തെ നില നിർത്തുന്നത് എന്ന് വ്യക്തമാകും. ഫിലിപ്പിയൻസിൽ ദാരിദ്ര്യം അനുഭവിക്കുന്നവർ ധാരാളമാണ്. ഇത്രയും പറഞ്ഞതിന്റെ വെളിച്ചത്തിൽ എന്റെ മനസ്സിലൊരു ചോദ്യം ഉരുത്തിരിയുകയാണ്. മനുഷ്യജീവിതം മെച്ചപ്പെടുത്തുന്നതിലൂടെ സാമ്പത്തിക നേട്ടം കൈവരിക്കുവാൻ സാധിക്കുമോ? കാരണമെന്തെന്നാൽ മനുഷ്യനാണല്ലോ യഥാർത്ഥ സമ്പത്ത്. ആഗോളവത്കരണം ജനക്ഷേമമാണ് ലക്ഷ്യമാക്കുന്നതെങ്കിലും പലപ്പോഴും അത് അതിന്റെ യഥാർത്ഥ ലക്ഷ്യത്തിൽ നിന്നും വ്യതിചലിക്കാറുണ്ട്. അതുമാത്രമല്ല പാരമ്പര്യമായി നിലനിർത്തിപ്പോരുന്ന പല മൂല്യങ്ങളെയും പ്രതികൂലമായി അത് ബാധിക്കുന്നുണ്ട്. ഈ സാഹചര്യത്തിലും സാധാരണക്കാരായ ജനങ്ങൾ തങ്ങളുടെ വിശ്വാസം നിലനിർത്തുന്നതിനും അതിനെ



പരിപോഷിപ്പിക്കുന്നതിനും പ്രത്യക്ഷത്തിൽ തന്നെ നല്ലൊരു പങ്ക് വഹിക്കുന്നുണ്ട്. സമൂഹത്തിന്റെ വളർച്ചക്ക് സമാധാനവും സന്തോഷവും സുവിശേഷവത്ക്കരണവും അതിയായ പ്രാധാന്യം അർഹിക്കുന്നുണ്ട്.

**ചോദ്യം : മീഡിയയെ കേന്ദ്രീകരിച്ച് അങ്ങ് നടത്തിയ പല പ്രഭാഷണങ്ങളിലും വളരെ ഏറെ ആകർഷകമായി തോന്നിയ ഒന്നാണ് സാമൂഹ്യ സമ്പർക്ക മാധ്യമങ്ങളുടെഉപയോഗത്തെക്കുറിച്ചുള്ളത്. ക്രിസ്തീയമായി ഇതിനെ നോക്കിക്കാണുമ്പോൾ ഇന്നത്തെ കത്തോലിക്ക യുവജനങ്ങളോട് അങ്ങേയ്ക്ക് പറയാനുള്ളത് എന്താണ്?**



**കർദ്ദിനാൾ:** ആശയ വിനിമയത്തിന്റെ അടിസ്ഥാന പരവും മതപരവും ആത്മീയ പരവുമായ കാര്യങ്ങളിലേക്ക് നമ്മളൊന്ന് തിരിഞ്ഞുനോക്കിയാൽ മാത്രമേ ഈ ചോദ്യത്തിന് കൃത്യമായ ഒരുത്തരം നൽകാൻ സാധിക്കുകയുള്ളൂ.

കത്തോലിക്കരായ നമ്മൾ ദൈവം നമ്മോട് സംസാരിക്കുന്നു എന്നു വിശ്വസിക്കുന്നവരാണ്. ദൈവം നമ്മോട് സംസാരിക്കുന്നത് ഒരു ദിവ്യമായ പ്രവൃത്തിയാണ്. ദൈവം ഈ ഭൂമിയെ സൃഷ്ടിച്ചതുതന്നെ തന്റെ സംസാരപാടവം പ്രകടിപ്പിച്ചു കൊണ്ടാണ്. 'ഭൂമിജീവജാലങ്ങളാൽ നിറയട്ടെ, ഭൂമിയിൽ പ്രകാശം ഉണ്ടാകട്ടെ' എന്നീ വാക്കുകൾ അതിന് ഉദാഹരണങ്ങളാണ്. മനുഷ്യന് ദൈവവുമായും മനുഷ്യരുമായും ആശയവിനിമയം നടത്തുന്നതിനും അതിലൂടെ മറ്റുള്ളവരുമായുള്ള ബന്ധം നിലനിർത്തുന്നതിനുമുള്ള ഒരു കഴിവ് അവിടുന്ന് കൊടുത്തിട്ടുണ്ട്. ഇതൊരു ബന്ധം മാത്രമല്ല അതോടൊപ്പം തന്നെ ഇതൊരു ആത്മീയ തയുമാണ്. ഇന്നത്തെ സമൂഹത്തിൽ ആശയവിനിമയം മറ്റുള്ളവരുമായി പരസ്പരം ബന്ധപ്പെടുത്തുന്നതിനുള്ള ഒരു കണ്ണിയാണ്. എന്നാൽ ഇങ്ങനെയൊരു സംസാര പാടവംനമുക്കായ് നൽകിയ നമ്മുടെ ഉടയവനുമായുള്ള ബന്ധം നിലനിർത്തുന്നതിൽ നാം വേണ്ടത്ര പ്രാധാന്യം നൽകുന്നില്ല.

ഇന്നത്തെ കമ്പ്യൂട്ടർ യുഗത്തിൽ നമുക്ക് മറ്റുള്ള വരുമായി സമ്പർക്കം പുലർത്തുന്നതിന് ധാരാളം അവസരങ്ങൾ ഉണ്ട്. ഉദാഹരണമായി ഇ-മെയിൽ, എസ്.എം.എസ്, മൊബൈൽ ഫോൺ, ഇന്റർനെറ്റ് മുതലായവ. ഇന്നാൽ യഥാർത്ഥത്തിൽ മറ്റുള്ളവരു മായുള്ള ബന്ധം വർദ്ധിപ്പിക്കുകയാണോ അതോ വെറും വിവരങ്ങൾ കൊടുക്കുകയാണോ ഇതിലൂടെ ചെയ്യുന്നത്? ഇത് വെറുമൊരു മാനുഷിക പ്രവൃത്തി മാത്രമാണ്. ഇവയിലൂടെ ദൈവം ആഗ്രഹിക്കുന്ന തരത്തിലുള്ള ഒരു ബന്ധമല്ല നാം നിലനിർത്തുന്നത്.

നിങ്ങൾ ഇതിനോട് എത്രത്തോളം യോജിക്കുന്നുണ്ടെന്ന് എനിക്കറിയില്ല. എന്നാൽ സത്യത്തിന് പ്രാധാന്യം കൽപ്പിക്കുന്ന രീതിയിലുള്ള ഒരു ആശയ വിനിമയം ഇന്നത്തെ കാലഘട്ടത്തിൽ കുറവാണ് എന്നുള്ളതാണ് യാഥാർത്ഥ്യം. സത്യം എന്നത് ശ്രേഷ്ഠവും പ്രാധാന്യം അർഹിക്കുന്നതും ഒരിക്കലും മാറ്റം വരാത്തതുമായ ഒന്നല്ലേ? അതൊരിക്കലും മനുഷ്യന്റെ ചപലതയ്ക്കും വികാരങ്ങൾക്കും അനുസരിച്ച് തിരുത്താവുന്ന ഒന്നല്ല.

**ചോദ്യം: ഇന്നത്തെ സമൂഹത്തിൽ സത്യത്തെക്കാൾ കൂടുതൽ പ്രശസ്തിക്കല്ലേ പ്രാധാന്യം നൽകുന്നത്. ഈ ഒരു കാര്യത്തോട് അങ്ങയുടെ അഭിപ്രായം എന്താണ്?**

**കർദ്ദിനാൾ :** ഇന്നത്തെ സമൂഹത്തിൽ മറ്റുള്ളവരുമായി സംഭാഷണം നടത്തുമ്പോൾ ഉചിതമായ വാക്കുകൾ ഉപയോഗിക്കാതെ ബന്ധങ്ങൾ വളർത്തുന്നതിനു പകരം തളർത്തുകയാണ് നമ്മൾ ചെയ്യുന്നത്. ഭാവി ഭവിഷ്യത്തുകളെ കുറിച്ച് ചിന്തിക്കാതെ അനുചിതമായ രീതിയിൽ സംഭാഷണത്തിൽ ഏർപ്പെട്ട് മറ്റുള്ളവർക്ക് മുറിവുകൾ സമ്മാനിക്കുകയാണ് നാം. ഇങ്ങനെയുള്ള സാഹചര്യത്തിൽ നമ്മുടെ ആശയ വിനിമയം യഥാർത്ഥത്തിലുള്ള ഒരു ആശയവിനിമയമാണെന്ന് പറയാൻ സാധിക്കുമോ? ഇങ്ങനെയുള്ള ഈ ഒരു അവസരത്തിൽ ആരോട് എപ്പോൾ എങ്ങനെ സംസ്കാരത്തോടുകൂടി സംസാരിക്കണമെന്ന് ചിന്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

**ചോദ്യം: അങ്ങയുടെ മിക്ക പ്രഭാഷണങ്ങളിലും അങ്ങേയ്ക്ക് പരിശുദ്ധഅമ്മയോടുള്ള ഭക്തിയെകുറിച്ച് വളരെ ഊന്നിപറഞ്ഞിട്ടുണ്ട്. മനിലയുടെ വിശ്വാസ**

**ചരിത്രം പരിശോധിച്ചാൽ മാതാവിന്റെ സാന്നിദ്ധ്യം അങ്ങയുടെ ജീവിതത്തിൽ അങ്ങ് എത്രമാത്രം അനുഭവിച്ചിട്ടുണ്ടെന്ന കാര്യം വ്യക്തമാണ്. യേശുനാഥന്റെ സാന്നിദ്ധ്യം തന്റെ ജീവിതത്തിൽ അനുഭവിച്ചറിഞ്ഞ വ്യക്തിയോട് തന്റെ ജീവിതത്തിൽ മാതാവിനോടുള്ള സ്ഥാനം എത്രമാത്രമുണ്ടെന്ന് ചോദിക്കേണ്ട ആവശ്യമില്ല. എങ്കിലും നമ്മളെ ശ്രവിക്കുന്നവരുടെ വിശ്വാസം വർദ്ധിപ്പിക്കുന്നതിനായി അങ്ങയുടെ ജീവിതത്തിൽ സംഭവിച്ച ഏതെങ്കിലു മൊരു സാക്ഷ്യത്തെ കുറിച്ച് ഒന്ന് വിശദീകരിക്കാമോ?**

**കർദ്ദിനാൾ:** (ചിരിച്ചുകൊണ്ട്) അങ്ങനെ പറയു വാനാണെങ്കിൽ എനിക്ക് ഒരുപാട് കഥകളുണ്ട്. ഒരു കഥയിലേക്ക് കടക്കുന്നതിന് മുൻപ് എന്റെ വിശ്വാസ ജീവിതത്തെക്കുറിച്ച് ഒന്നുരണ്ട് കാര്യങ്ങൾ പറയട്ടെ. തന്ന ഇത്രയും വലിയൊരു അമ്മയെ നമുക്ക് എങ്ങനെ കണ്ടില്ലെന്ന് നടിക്കുവാൻ കഴിയും. നമ്മുടെ ജീവിതത്തിൽ തന്നെ നോക്കുകയാണെങ്കിൽ നമ്മുടെ വളർച്ചയ്ക്കും ഉന്നമനത്തിനുമായി വളരെയധികം പേർ സഹായിക്കുന്നുണ്ട്. ചിലർ സ്കോളർഷിപ്പ് തന്നായി രിക്കും സഹായിക്കുന്നത്. ഇന്ന് ഞാൻ ആരായിരിക്കു ന്നുവോ അത് ഭാഗികമായി അവരാൽ നേടാൻ സാധിച്ചതാണ്. എന്റെ വളർച്ചയിലെ ഒരു ഭാഗമാണ് അവർ. ഇന്നത്തെ എന്റെ മുന്നോട്ടുള്ള പ്രയാണത്തിൽ മാതാവിന്റെ സാന്നിദ്ധ്യം എന്നും നിലനിൽക്കുന്ന ഒന്നാണ്. ഇന്ന് ഞാൻ നയിക്കുന്ന വിശ്വാസ ജീവിതം എന്റെ പരിശുദ്ധ കുർബാന സ്വീകരണത്തി ലൂടെയോ, അതോ ഞാൻ സംബന്ധിച്ച ദിവ്യബലിയി ലൂടെയോ മാത്രമല്ല അതിലുപരി കുടുംബ പ്രാർത്ഥനയി



എന്റെ മൂന്നാമത്തെ വയസ്സ് മുതൽ ഞാൻ ചൊല്ലാ നാരംഭിച്ച ജപമാല എന്റെ വിശ്വാസ വളർച്ചയിലും മാനുഷിക വളർച്ചയിലും എന്നെ ഏറെ സ്വാധീനിച്ചിട്ടുണ്ട്. ഈ വളർച്ചയിൽ എന്റെ മാതാപിതാക്കൾ മുഖ്യമായ പങ്ക് വഹിച്ചിട്ടുണ്ട്. കൂടാതെ എന്റെ മതപഠന ക്ലാസ്സുകളിലും വേദപഠന ക്ലാസ്സുകളിലും ദൈവത്തിന്റെ ഇടയനായി പ്രവർത്തിക്കുന്ന ഈ വേളയിലും അങ്ങനെ എന്റെ ജീവിതത്തിന്റെ ഓരോ നിമിഷത്തിലും എനിക്ക് ഒരു കാര്യം മനസ്സിലാക്കാൻ സാധിച്ചിട്ടുള്ളത് മനുഷ്യ രക്ഷയ്ക്ക് വേണ്ടി മാതാവ് തന്റെ തീക്ഷ്ണമായ സാന്നിദ്ധ്യം വെളിപ്പെടുത്തികൊണ്ടിരിക്കുന്നു. തീർച്ച യായും ഈ പദ്ധതി ത്രീയേക ദൈവത്തിന്റേതാണ്.

മനുഷ്യരാശിയുടെ രക്ഷയ്ക്കായി സ്വജീവൻ തന്നെ സമർപ്പിച്ച ഈ അമ്മയെ നമുക്ക് എങ്ങനെ മറക്കുവാൻ കഴിയും. ദൈവികസത്യങ്ങൾ നമുക്കായി വെളിപ്പെടുത്തി ലൂടെയാണ്. കൂടാതെ ഫിലിപ്പിയൻസുകാരായ ഞങ്ങൾ കുടുംബ പ്രാർത്ഥനയിൽ മാത്രമല്ല, കൂട്ടായ്മകളിലും ജപമാലയ്ക്ക് ഒത്തിരി പ്രാധാന്യം നൽകുന്നുണ്ട്. അങ്ങനെ ഒരു വിശ്വാസത്തിലാണ് ഞാൻ വളർന്നു വന്നത്. ഒരു കുട്ടിയായിരുന്നപ്പോൾ പ്രാർത്ഥനാ കൂട്ടായ്മയിൽ പങ്കെടുക്കുന്നതിനായി എന്നെ പ്രേരിപ്പിച്ചത് പ്രാർത്ഥനയെക്കാൾ കൂടുതലായി അവിടുന്ന് ലഭിക്കുന്ന പലഹാരങ്ങളായിരുന്നു. അങ്ങനെ എന്റെ ജീവിതത്തിൽ മാതാവ് ദൈവത്തിനും മനുഷ്യനോടുള്ള ബന്ധത്തിൽ ഏറെ സ്വാധീനം ചെലുത്തിയിരുന്നു. മാതാവിനോടുള്ള ഭക്തി മറ്റുള്ള വരോടുള്ള ബന്ധം ഇവയെല്ലാം എനിക്ക് പ്രാർത്ഥന യിലൂടെയാണ് ലഭിച്ചത്. നമ്മുടെ സംഭാഷണത്തിന്റെ ആരംഭത്തിൽ താങ്കൾ പറഞ്ഞപ്പോലെ എന്റെ ജീവിത ത്തിലെ എല്ലാ പ്രധാനപ്പെട്ട കാര്യങ്ങളും നടന്നത്

മാതാവിന്റെ മാസത്തിലാണ്. 2011 ഡിസംബർ 12–ാം തീയതി ഈമോസ് എന്ന നാമത്തിൽ ഞാൻ ബിഷപ്പായി. പത്ത് വർഷങ്ങൾക്ക് ശേഷം 2011 ൽ ഡിസംബർ 12–ാം തീയതി ഗ്വാഡലൂപ്പെ മാതാവിന്റെ തിരുന്നാൾ ദിനത്തിൽ ഞാൻ മനിലയുടെ പിതാവായി. 2 തവണയും മാതാവിന്റെ മാസമായ ഒക്ടോബർ മാസത്തിലാണ് ഞാൻ ബിഷപ്പാകുമെന്നുള്ള അറിവ് ലഭിച്ചത്. പിന്നീട് ഒരു വർഷത്തിന് ശേഷം ഇതേ മാസത്തിൽ ഞാൻ കർദ്ദിനാൾ ആകുമെന്നുള്ള അറിവ് എനിക്ക് മേലധികാരികളിൽ നിന്നും ലഭിച്ചു. അതിനാൽ എന്റെ ജീവിതത്തിലെ പല ഒക്ടോബർ മാസങ്ങളും വളരെ പ്രാധാന്യം അർഹിക്കുന്നതാണ്. എങ്കിൽ തന്നെയും ഈ മാസങ്ങളെല്ലാം തന്നെ എന്നിൽ വളരെ ഭയം ജനിപ്പിക്കുന്നവയുമായിരുന്നു.

**ചോദ്യം: ഇത്രയും വിലയേറിയ ഉത്തരവാദിത്വങ്ങൾ ആർക്ക് വേണം അല്ലേ?**

**കർദ്ദിനാൾ:** അതല്ല. ഒരു മെഡിക്കൽ ഫീൽഡിൽ വളരേണ്ട എന്നെ പറിച്ചെടുത്ത് ഒരു വൈദികൻ ആക്കിയതിനെകുറിച്ച് ഞാൻ പലപ്പോഴും ഓർക്കാറുണ്ട്. ഇന്നും പലപ്പോഴും ആ ചിന്തകളുമായി പൊരുത്തപ്പെടാൻ ഞാൻ ശ്രമിക്കാറുണ്ട്. എന്നെ ബിഷപ്പായി പ്രഖ്യാപിക്കുമ്പോൾ പോപ്പിന്റെ പ്രതിനിധിയുടെ മുൻപിൽ വെച്ച് ഞാൻ ഒത്തിരി കരഞ്ഞിട്ടുണ്ട്. വേദനപ്പെടുത്തുന്ന ഒരു ദൈവ സാന്നിദ്ധ്യമാണ് എനിക്ക് അന്ന് അനുഭവപ്പെട്ടിരുന്നത്. എനിക്ക് ഇഷ്ടമില്ലാത്തിടത്തേക്ക് എന്നെ നയിക്കുന്ന ദൈവം. മാതാവിനോട് ദൈവത്തിന്റെ അമ്മയാകാൻ ദൈവദൂതൻ വന്ന് പറഞ്ഞപ്പോൾ മാതാവിൽ ഉണ്ടായ അതേ ഭയമാണ് എന്നിൽ അന്നുളവായത്. സ്വർഗ്ഗീയ അമ്മയുടെ അനുസരണം എന്ന ശൈലി എന്റെ ജീവിതത്തിൽ വളരെ സഹായിച്ചിട്ടുണ്ട്.

**ചോദ്യം: തീർച്ചയായും ദൈവത്തിന്റെ പദ്ധതിയുടെ സാക്ഷാത്കാരത്തിന് മാതാവിന്റെ സാന്നിദ്ധ്യം വളരെ പ്രചോദനം നൽകിയിരുന്നു അല്ലേ?**

**കർദ്ദിനാൾ**: തീർച്ചയായും. തീർച്ചയായും.

**ചോദ്യം: അങ്ങയുടെ ജീവിതത്തിൽ നിന്നും മനസ്സിലാക്കാൻ സാധിക്കുന്ന പ്രധാനപ്പെട്ട ഒരു കാര്യം കുഞ്ഞുങ്ങളെ അവരുടെ ബാല്യകാലത്തിൽ തന്നെ പ്രാർത്ഥിക്കുന്നവരാക്കി മാറ്റണം എന്നാണ്.**

**കർദ്ദിനാൾ:** തീർച്ചയായും.

**ചോദ്യം:പിതാവെ, അങ്ങയുടെ പ്രഭാഷണങ്ങളിലെല്ലാം തന്നെ ദൈവസ്നേഹത്തിന്റെ ആഴവും വ്യാപ്തിയും എത്രത്തോളമുണ്ടെന്ന് ശ്രോതാക്കൾക്ക് മനസ്സിലാക്കുവാൻ കഴിയുന്നവയാണ്. അവയിലൊന്നായ 50–ാംദിവ്യകാരുണ്യ കോൺഗ്രസിൽ അങ്ങ് പങ്കുവെച്ച കാര്യങ്ങളെ കുറിച്ചാണ് എനിക്ക് ചോദിക്കാനുള്ളത്.**

**അന്ന് ഇങ്ങനെ പറയുകയുണ്ടായി ''ക്രിസ്തു തന്റെ ശത്രുക്കൾക്ക് വേണ്ടി കരുണ യാചിക്കുകയും എല്ലാവരാലും ഉപേക്ഷിക്കപ്പെട്ടവന് പറുദീസാ വാഗ്ദാനം ചെയ്തും സ്വന്തം അമ്മയ്ക്ക് പുതിയ ഒരു കുടുംബം സമ്മാനിക്കുകയും തന്നെ ഉപേക്ഷിച്ച ദൈവത്തിന് തന്നെ തന്നെ സമ്മാനിക്കുകയും ചെയ്തു.'' ഇത്രയും വാക്കുകൾ അങ്ങ് പറഞ്ഞപ്പോൾ അങ്ങേക്ക് ലഭിച്ച കൈയ്യടികളെ ഞങ്ങൾക്ക് മറക്കാൻ സാധിക്കില്ല. സാധാരണക്കാരായ ഞങ്ങൾ തങ്ങളുടെ തിരക്ക് പിടിച്ച ജീവിതത്തിനിടയിൽ പലപ്പോഴും കർത്താവിനെ ഓർക്കാനും ആരാധിക്കാൻ മറന്നു പോകുന്നു. അങ്ങയുടെ ജീവിതവും ഞങ്ങളുടെ ജീവിതവുമായി താരതമ്യപ്പെടുത്തുമ്പോൾ അങ്ങേയ്ക്ക് ഞങ്ങളോട് പറയാനുള്ളതെന്താണ്?**

**കർദ്ദിനാൾ:** ഈ വേളയിൽ പരിശുദ്ധ പിതാവ് ബനഡിക്ട് പതിനാറാമൻ മാർപാപ്പായുടെ വാക്കുകൾ ഞാനോർത്തുപോകുന്നു. അദ്ദേഹം വിശ്വാസവർഷം പ്രഖ്യാപിച്ചപ്പോൾ ഇങ്ങനെ പറയുകയുണ്ടായി. വിശ്വാസം അടിസ്ഥാനപരമായി ദൈവവുമായുള്ള സ്നേഹബന്ധമാണ്. അത് പിതാവിനോട് യേശുവിലൂടെ പരിശുദ്ധാത്മാവിൽ നാം നേടിയെടുക്കുന്ന ബന്ധമാണ്. വിശ്വാസമെന്ന് പറയുമ്പോൾ അതിൽ ഒരുപാട് കാര്യങ്ങൾ ഉൾച്ചേർന്നിട്ടുണ്ട്. വെളിപ്പെടുത്താവുന്നതും അല്ലാത്തവയുമായവ. ദൈവം എപ്പോഴും നമ്മെ തേടിവരുന്നു. എന്നാൽ നാം ആ സാന്നിദ്ധ്യത്തെ തേടാറുണ്ടോ? അവിടുത്തെ സാന്നിദ്ധ്യം അനുഭവിച്ചറിയുന്നുണ്ടോ? അതോ നമ്മൾ വെറും നമ്മുടെ ജീവിതത്തിലൂടെ കടന്നുപൊയ്ക്കൊണ്ടിരിക്കുകയാണോ ചെയ്യുന്നത്. നമ്മുടെ ചിന്താഗതിയിൽ നാം ദൈവത്തിന് എത്രമാത്രം സ്ഥാനം നൽകുന്നുണ്ട്. ദൈവവചനത്തെ നമ്മൾ എങ്ങനെയാണ് കാണുന്നത്. വിശ്വാസത്തിന്റെ കണ്ണുകളാൽ നാം ആ വചനത്തെ കാണാറുണ്ടോ? ബൈബിളിൽ പറഞ്ഞ കാര്യങ്ങൾ നമ്മൾ നമ്മുടെ ജീവിതത്തിൽ പ്രാവർത്തികമാക്കാതിരിക്കുമ്പോൾ സാധാരണ കാര്യങ്ങളെപ്പോലെ ദൈവവാക്യങ്ങളും നമ്മുടെ ജീവിതത്തിൽ പ്രാധാന്യം നൽകാതെ കടന്നുപോകുന്നു. നമ്മുടെ ജീവിതത്തിൽ വിലയേറിയ ഒത്തിരി നിമിഷങ്ങൾ നാം പാഴാക്കാറുണ്ട്. എന്നാൽ യേശുവിനെ ശ്രവിക്കാനും ദൈവസാന്നിദ്ധ്യം അറിയാനും നാം സമയം ചെലവഴിക്കാറില്ല.

എന്നാൽ മറ്റുള്ളവരുടെ ദുഃഖങ്ങളും ദുരിതങ്ങളും കേൾക്കുമ്പോൾ, അവർക്കായി സമയം ചെലവഴിക്കുമ്പോൾ, നാം ദൈവത്തെ ശ്രവിക്കുകയും ദൈവസാന്നിദ്ധ്യം അറിയുകയും ചെയ്യുന്നു. നിങ്ങൾക്ക് യേശുവിൽ എത്തിച്ചേരാനുള്ള വഴിയൊരുക്കുകയാണ് ഞങ്ങൾ ചെയ്യുന്നത്. ഉദാഹരണമായി ഞങ്ങൾ ഒരു വിവാഹചടങ്ങിൽ പങ്കെടുക്കുമ്പോൾ കാനായിലെ കല്ല്യാണവിരുന്നിൽ പങ്കെടുത്തപ്പോൾ അവിടെ അനുഭവപ്പെട്ട മാതാവിന്റെയും യേശുവിന്റെയും സാന്നിദ്ധ്യം അത് അവിടെ കൂടിയിരുന്നവരിൽ ഉളവാക്കിയ സന്തോഷ നിമിഷങ്ങളെയുമാണ് സ്മരിക്കുന്നത്.

യേശു തന്റെ ജീവിതകാലത്തിൽ ഒരുപാട് ബുദ്ധിമുട്ടുകൾ സഹിച്ചിട്ടുണ്ട്. മറ്റുള്ളവരാൽ തെറ്റിദ്ധരിക്കപ്പെട്ടും അപമാനിക്കപ്പെട്ടുമെല്ലാം. ഇത് നമ്മുടെ ജീവിതത്തിലും ബാധകമാണ്. മത്സ്യബന്ധന ത്തിൽ ഏർപ്പെട്ട ശിഷ്യന്മാർക്ക് പലപ്പോഴും പ്രത്യാശ നഷ്ടപ്പെട്ട സാഹചര്യങ്ങളാണ് ഉണ്ടായിട്ടുള്ളത്. അതുപോലെ തന്നെ നമ്മുടെ ജീവിതത്തിലും പ്രതീക്ഷിച്ച കാര്യങ്ങൾ ലഭിക്കാതെ വരുമ്പോൾ ഒരുപാട് നിരാശ നമുക്ക് അനുഭവിക്കേണ്ടതായി വരുന്നു. നമ്മുടെ പ്രതീക്ഷകൾക്കൊത്തവിധം ജീവിതത്തിൽ നന്മകൾ നടക്കാതെ വന്നാൽ, ആ സാഹചര്യങ്ങളിലാണ് നാം അധികമായും ദൈവത്തെ കണ്ടുമുട്ടുന്നത്. അങ്ങനെയുള്ള സന്ദർഭങ്ങളിൽ നമുക്കായി കാത്തിരുന്ന് കടലിന്റെ മറുവശത്ത് വലവീശുവാൻ നമ്മോട് ആഹ്വാനം ചെയ്യുകയും നമുക്കായ് പ്രാതലൊരുക്കി കാത്തിരിക്കു കയും ചെയ്യുന്ന യേശുവിനെയാണ് നാം കാണുന്നത്. ഇങ്ങനെയുള്ള സാധാരണ ജീവിത സാഹചര്യങ്ങളിൽ നാം സൂക്ഷിച്ച് വീക്ഷിച്ചാൽ യേശുവിന്റെ സാന്നിദ്ധ്യം നമുക്ക് കാണാൻ സാധിക്കും.

**ചോദ്യം: സഭ സുവിശേഷ പ്രചരണ കാലഘ ട്ടത്തിലൂടെ കടന്നുപോകുമ്പോൾ സഭാ നേതാക്കളുടെ നേതൃത്വം ആഗോളതലത്തിൽ വളർന്നുകൊണ്ടിരി ക്കുകയാണ്. അതിന്റെ ഭാഗമായി അങ്ങ് കേരളത്തിൽ എത്തിച്ചേരുകയും മലങ്കര പുനരൈക്യ പ്രസ്ഥാന ത്തിന്റെ സ്ഥാപകനായ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസിന്റെ 60-ാം ഓർമ്മപ്പെരുന്നാൾ ആഘോഷിക്കുകയും ചെയ്യുന്ന ഈ വേളയിൽ ഉള്ള അങ്ങയുടെ സാന്നിദ്ധ്യം സുവിശേഷ പ്രചരണം ആഗോളതലത്തിൽ നടന്നുകൊണ്ടിരിക്കുന്നതിനെ വിളിച്ചോതുന്നതാണ്.**

**സുവിശേഷ പ്രചരണത്തിൽ ഏർപ്പെട്ടിരിക്കുന്ന സഭാധികാരികളുടെ പ്രയത്നങ്ങളെകുറിച്ച് അങ്ങേ യ്ക്ക് എന്താണ് പറയാനുള്ളത്?**

**കർദ്ദിനാൾ :** ഇതൊരു നല്ല ചോദ്യമാണ്. നമ്മൾ ആരും ദൈവവചനത്തെ മാറ്റുന്നില്ല. അന്നും ഇന്നും ദൈവവചനത്തിന് മാറ്റമൊന്നും സംഭവിച്ചിട്ടില്ല. പക്ഷേ നമ്മൾ പുതിയ ജീവിത സാഹചര്യങ്ങളെ അഭിമുഖീ കരിക്കുമ്പോൾ യേശുവിന്റെ സന്ദേശം എന്നും പുതുമയുള്ളതായി നമുക്ക് അനുഭവപ്പെടുന്നു. നമ്മൾ ഇന്ന് കാണുന്ന ഈ ലോകം ഒരുപാട് മാറ്റങ്ങൾക്ക് വിധേയമായതാണ്. ഇനിയും ഒരുപാട് മാറ്റങ്ങൾക്ക് വിധേയമാകേണ്ടതുമാണ്. നാം ഇന്ന് അഭിമുഖീ കരിക്കുന്ന ചോദ്യങ്ങളെല്ലാം തന്നെ ഈ പുതുമയിലേക്ക് നയിക്കുന്നതാണ്. ഈ മാറ്റങ്ങളൊന്നും കണ്ടില്ലെന്ന് നടിക്കാൻ നമുക്കാവില്ല. മനുഷ്യരായ നമ്മൾ പലപ്പോഴും നമ്മുടെ പ്രശ്നങ്ങളെ വലുതാക്കി കാണാൻ ശ്രമിക്കുന്നു. എന്നാൽ സുവിശേഷ പ്രചരണങ്ങൾ വഴി സഭാ നേതാക്കൾ ഊന്നൽ നൽകുന്നത് ഇത്തരം പ്രശ്നങ്ങളെ എങ്ങനെ തരണം ചെയ്യാം എന്നതിലേക്കാണ്. മുറിയപ്പെട്ട ലോകമാണ് നമ്മുടെ മുന്നിൽ ഇന്ന് ഉള്ളത്. മാർ ഈവാനിയോസിനെപ്പോലുള്ള സഭാധികാരികൾ നമ്മുടെ മനസ്സിലേക്ക് വരുമ്പോൾ അവരെല്ലാം സഭയുടെ സമ്പത്താണ്. ഇങ്ങനെയുള്ളവരിൽ കൂടി സഭാചരിത്രം തുറന്നു കാട്ടപ്പെടുകയാണ് ചെയ്യുന്നത്. സഭാമക്കളെ ഒന്നിച്ചു നിർത്തുന്നതിലാണ് സഭയുടെ വളർച്ച എന്ന് മനസ്സിലാക്കിയ വ്യക്തിയാണ് ഈവാനിയോസ്. ഇന്ന് ലോകം തേടുന്നത് തങ്ങളുടെ ജീവിതത്തിലൂടെ ദൈവത്തിന് സാക്ഷികളായി തീരുന്നവരെയാണ്. അതോടൊപ്പം തന്നെ ഇന്നത്തെ സമൂഹം തേടുന്നത് കൂട്ടായ്മ, മറ്റുള്ളവരെ മനസ്സിലാക്കാനുള്ള ഒരു മനസ്സിന്റെ ഉടമയായി തീരുക എന്നിവയാണ്. അപ്പോൾ മാർ ഈവാനിയോസ് പിതാവിലൂടെ നമുക്ക് ലഭിക്കുന്നത് അതിനായുള്ള അവസരങ്ങളാണ്. മാർ ഈവാനിയോസ് പിതാവ് സഭയുടെ ഉത്ഭവം തന്നെ ദൈവത്തിന്റെ ഇഷ്ടമാണെന്ന് മനസ്സിലാക്കിയ വ്യക്തിയാണ്. സഭയുടെ കൂട്ടായ്മയെ കൂടുതൽ വെളിപ്പെടുത്തുന്നതിനും കൂടുതൽ കൂട്ടിയുറപ്പിക്കുന്നതിനുമായാണ്. ഞാനി ന്നിവിടെ വന്നിരിക്കുന്നത് സഭയുടെ ദൗത്യം തളർന്നതും മുറിയപ്പെട്ടതുമായ ജീവിതങ്ങൾക്കും വേദനിക്കുന്ന മനസ്സിനും കൂടുതൽ പ്രതീക്ഷയും പ്രത്യാശയും സഭാമക്കൾ ഒന്നിച്ചുനിന്ന് കൊടുക്കുകയെന്നുള്ളതാണ്.

**ചോദ്യം: അങ്ങയുടെ വിലയേറിയ വാക്കുകൾക്ക് ഒത്തിരി നന്ദിപറയുന്നു. പിതാവെ, നമ്മുടെ ഈ അഭിമുഖ സംഭാഷണത്തിന്റെ അവസാനവേളയിൽ എല്ലാ സഭാ പ്രവർത്തകരെയും എല്ലാ വിശ്വാസി കളെയും അങ്ങയുടെ പ്രാർത്ഥനയിൽ ഉൾപ്പെടു ത്തണമെന്ന് ഞാൻ അപേക്ഷിക്കുകയാണ്.**

**കർദ്ദിനാൾ:** തീർച്ചയായും. പിതാവിന്റെയും പുത്ര ന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ നിങ്ങൾ ഓരോരുത്തരെയും ദൈവം അനുഗ്രഹിക്കട്ടെയെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. ഒരിക്കൽ കൂടി എല്ലാവർക്കും എന്റെ അഭിനന്ദനങ്ങൾ.

*ഭാഷാന്തരം:*

**സിസ്റ്റർ അൽഫോൻസ് B.S**

നാഗർകോവിൽ









# പൗരസ്ത്യ സഭൈക്യ കാഴ്ചപ്പാടുകളിൽ നിന്നുള്ള കൂട്ടായ്മയുടെ സഭാ ശാസ്ത്രം

ബിഷപ്പ് മാർ ജോസഫ് കല്ലറങ്ങാട്ട്

നവ സുവിശേഷവത്കരണത്തെ സംബന്ധിച്ച ഏതൊരു പരിചിന്തനവും സഭയെക്കുറിച്ചുള്ള യഥാർത്ഥ ദൈവശാസ്ത്ര വീക്ഷണത്തിലൂടെ മാത്രമേ പൂർണ്ണമാകുകയുള്ളൂ. അതുകൊണ്ടാണ് സഭകളുടെ കൂട്ടായ്മയെപ്പറ്റിയുള്ള ചിന്തകൾക്ക് നാം പ്രാധാന്യം നൽകുന്നത്. ഇത്തരമൊരു ചിന്ത ഒരേ സമയം ആധുനികവും പുരാതനവുമാണ്. ഇന്നലെകളോടും ഇന്നിനോടും നാളെയോടും തുറവിയുള്ള ഒരു സഭാദർശനത്തിനു മാത്രമേ കൂട്ടായ്മയുടെ സഭാശാസ്ത്രത്തിലേക്ക് വഴിതെളിയി ക്കാനാകൂ. പ്രഗത്ഭ ദൈവശാസ്ത്രജ്ഞനായ കോൺകാർഡിന്റെ വാക്കുകൾ ഇവിടെ പ്രസക്തമാണ്. ''ആരും ശുദ്ധവും സരളവുമായ രീതിയിൽ ദൈവവചനം ജീവിക്കുന്നില്ല. ഓരോ സഭയും ദൈവവചനമനുസരിച്ച് ജീവിക്കുന്നത് ഒരു പ്രത്യേക പാരമ്പര്യത്തിലൂടെയാണ്''. ഒരേ ഒരു വിശ്വാസം അനേകം പാരമ്പര്യങ്ങളിലൂടെയാണ് വെളിപ്പെടുന്നത്. അതിനാൽ സഭയുടെ വിശ്വാസത്തെ വ്യക്തിസഭകളുടെ വിശ്വാസ പൈതൃകങ്ങളിലൂടെ നാം കണ്ടെത്തേണ്ടിയിരിക്കുന്നു. ഇവിടെ നാം ശ്രമിക്കുന്നത്സാമൂഹിക ശാസ്ത്രപരവും, നൈയാമികവും,ഫെഡറൽ സ്വഭാവമുള്ളതും, ഏകചിന്താപരവുമായ ഒരു സഭാ ശാസ്ത്രത്തിൽ നിന്ന് കൂട്ടായ്മയുടേതായ ഒരു സഭാ ശാസ്ത്രത്തിലേക്ക് മുന്നേറാനാണ്.

കൂട്ടായ്മയുടേതായ ഈ സഭാശാസ്ത്രത്തിൽ നമുക്കാവശ്യം ത്രികോണപരമായ ഒരു സമീപനമാണ്. അതായത് ക്രിസ്തുവിന്റെ സഭ സുറിയാനി, ഗ്രീക്ക് ലത്തീൻ സഭകളുടെ ഒരു സജീവ കൂട്ടായ്മയാണ്. സുറിയാനി സഭകൾ അവരുടെ അസ്ഥിത്വം രൂപീകരിച്ചത് റോമാ സാമ്രാജ്യത്തിനു പുറത്താണ്. ക്രിസ്തുമതത്തിന്റെ രൂപീ കരണകാലത്ത് മറ്റൊരു സഭാ സമൂഹവും സുവിശേഷത്തിന്റെയും മനുഷ്യസംസ്കാരത്തിന്റെയും സേവനത്തിൽ കൂടുതൽ ചലനാത്മകമായും സൃഷ്ടിപരമായും ഇടപ്പെട്ടതായി തെളിയിക്കാൻ സാധിക്കുകയില്ല. രണ്ടാം വത്തിക്കാൻ കൗൺസിലിൽ കൂട്ടായ്മയെന്നത് എല്ലാറ്റിനെയും ഒന്നുചേർക്കുന്ന, എല്ലാറ്റിനെയും ആലിംഗനം ചെയ്യുന്ന, ഒരു പദമാണ്. കൃത്രിമമായ ഏതു നാമവിശേഷണം സഭയോടു ചേർത്താലും അത് സഭാശാസ്ത്രത്തെ നശിപ്പിച്ചേക്കാം. ആ കൃത്രിമമായ നാമവിശേഷണങ്ങൾ ഏകം, വിശുദ്ധം, കാതോലികം, അപ്പസ്തോലികം ഇവയാണ്.





## ആഗോള സഭ സഭകളുടെ കൂട്ടായ്മയാണ്

### a) സഭയെന്നത് സഭകളാണ്

ആഗോള സഭ സഭകളുടെ ജൈവകൂട്ടായ്മയാണ്. "ദൈവപരിപാലനയുടെ ക്രമീകരണം വഴി ശ്ലീഹന്മാരും അനന്തരഗാമികളും വിവിധ സ്ഥലങ്ങളിൽ സ്ഥാപിച്ച വിവിധ സഭകൾ കാലക്രമത്തിൽ സജീവമായ ഐക്യത്തിൽ വർത്തിക്കാൻ തുടങ്ങി. പിന്നീട് പലപല സമൂഹങ്ങളായി അവ യോജിച്ചു. വിശ്വാസ ഐക്യവും സാർവ്വത്രിക സഭയുടെ ദൈവീകമായ ഘടനാ വിശേഷവും നിലനിർത്തിക്കൊണ്ട് പോകുന്ന പ്രസ്തുത സഭാ സമൂഹങ്ങൾ സ്വന്തമായ ശിക്ഷണക്രമത്താലും ആരാധനാ വിധികളാലും ദൈവശാസ്ത്രപരവും ആദ്ധ്യാത്മീകവുമായ പിതൃധനത്താലും അലംകൃതങ്ങളത്രേ". (LG 23) അവരുടെ ഇടയന്മാരോടു ചേർന്ന് നിന്നപ്പോൾ അവരെ സഭകൾ എന്ന് പുതിയ നിയമത്തിൽ വിളിച്ചിട്ടുണ്ട് (LG 26). ഒരു വ്യക്തിഗത സഭയ്ക്ക് വേണ്ട ശ്ലൈഹിക അടിസ്ഥാനവും മറ്റു പ്രാഥമിക ഘടകങ്ങളും ഇവിടെ വിവരിക്കുന്നു. പിന്നീട് അതേ രേഖ ഇങ്ങനെ പറയുന്നു. ഇത്തരം വ്യക്തിസഭകളിലും അവയിൽ നിന്നും ഏക കത്തോലിക്കാ സഭ പുറപ്പെടുന്നു.

കൂട്ടായ്മയുടെ ദൈവശാസ്ത്രത്തെ വളരെയധികം സഹായിച്ചിട്ടുള്ള രണ്ട് പ്രധാന നിർവ്വചനങ്ങളാണ് "സഭ ദൈവജനമാണെന്നതും", "സഭ കൂദാശയെന്നതും". കൗൺസിൽ ഇത് രണ്ടും ഉപയോഗിക്കുന്നുണ്ട്. കൗൺസിലിനോട് വിശ്വസ്തത കാട്ടണമെങ്കിൽ അതിന്റെ സഭാദർശനത്തിന്റെ ഈ രണ്ട് നിർവ്വചനങ്ങളെയും നാമൊരുപോലെ സ്വീകരിക്കണം.

### b) സഭാ കൂട്ടായ്മ, നാനാത്വത്തിൽ ഏകത്വം

ഒരു സഭയുടെ വൈവിധ്യം അതിന്റെ ശ്ലൈഹീക ഉത്ഭവം, ആരാധനാ ക്രമം, ദൈവശാസ്ത്രം, ആത്മീയ അനുഷ്ഠാനങ്ങൾ എന്നിവയിലൂടെ പ്രകടമായിരിക്കുന്നു. "ആചാരാനുഷ്ഠാനങ്ങളുടെ ഈ വൈവിധ്യം സഭയുടെ ഏകത്വത്തിന് ഒരു തടസ്സമെന്നതിലുപരി അവളുടെ സൗന്ദര്യത്തെ വർദ്ധിപ്പിക്കുകയും മിഷൻ പ്രവർത്തനങ്ങളുടെ പൂർത്തീകരണത്തിന് വലിയ സംഭാവന നൽകുകയും ചെയ്യുന്നു". (UR 16). "എല്ലാ ആത്മീയ, ആരാധനാക്രമ, ദൈവശാസ്ത്ര പൈതൃകങ്ങളും അവയുടെ വ്യത്യസ്തമായ ആചാരരീതികളും സഭയുടെ കാതോലികവും അപ്പസ്തോലികവുമായ സ്വഭാവത്തിന് സ്വന്തമായിരിക്കുന്നു"(UR 17). "അവിഭാജ്യമായ സഭയുടെ സാർവ്വത്രിക സ്വഭാവത്തിന്റെ വർണ്ണാഭമായ ഒരു തെളിവാണ് പ്രാദേശിക സഭകളുടെ വ്യത്യസ്തതകൾ "(LG 26). "പൗരസ്ത്യസഭകൾക്ക് (ആകമാന സഭയുടെ അത്യന്താപേക്ഷിതമായ ഏകത്വം മനസ്സിൽ വച്ച് കൊണ്ട് തന്നെ) അവരുടെ ആചാരങ്ങൾക്കനുസരിച്ച് അവരവരെ തന്നെ ഭരിക്കാനുള്ള അധികാരമുണ്ട്" (UR 16). "ഒരു രീത്ത് ആരാധനാ ക്രമപരവും ദൈവശാസ്ത്രപരവും ആത്മീയവും ആദ്ധ്യാത്മീക പൈതൃകം സംബന്ധിച്ചു, സാംസ്കാരികവും ഒരു വ്യത്യസ്ത സമൂഹത്തിന്റെ ചരിത്രസാഹചര്യങ്ങളുമായി ബന്ധപ്പെട്ടും അതാതിന്റേതായ പ്രത്യേകരീതിയിൽ വിശ്വാസം വെളിപ്പെടുത്തുന്നതാണ് ഓരോ സ്വയാധികാര സഭയും" (CCEO 28).

### c) എല്ലാ സഭകളും തുല്യരാണ്

"അവരെല്ലാവരും തുല്യ അന്തസ്സുള്ളവരാകയാൽ

അവരിലാരും മറ്റൊന്നിനേക്കാൾ റീത്ത് എന്ന നിലയിൽ ഔന്നത്യമുള്ളതല്ല.''(OE 3). സഭയുടെ തുല്യത സഹോദരീ സഭകൾ എന്ന വാക്കുകളിൽ വ്യക്തമായും വെളിവാക്കപ്പെടുന്നുണ്ട് ''ഈ സഭകൾ തമ്മിൽ ആദരിക്കേണ്ട ഒരു സാഹോദര്യം നിലനിൽക്കുന്നുണ്ട്. എല്ലാ അപ്പസ്തോലിക സഭകളും തുല്ല്യരാണ്. അവ ലോകം മുഴുവനുമുള്ള ഒരു സംഘടനയുടെ ഭാഗങ്ങളല്ല. അവ യഥാർത്ഥത്തിൽ ദൈവത്തിന്റെ സഭകളാണ്. ഒരു പ്രാദേശിക സഭ മുഴുവനായും ഒരു സഭയാണ്. എന്നാൽ അതൊരു മുഴുവൻ സഭയല്ല. ലോകത്താകമാനമുള്ള മറ്റ് ക്രിസ്തീയ സഭകളോട് ഉത്തരവാദിത്തമില്ലാത്ത വിധത്തിൽ അവയ്ക്കൊരിക്കലും പൂർണ്ണമായ ഒരു സ്വയംഭരണമോ തങ്ങൾക്ക് തന്നെ നിയമമാകലോ കഴിയില്ല. അതൊരു മുഴുവൻ സഭയാകുന്നത് ലോകം മുഴുവനുമുള്ള എക്യു മെനിക്കൽ ക്രിസ്തീയസഭകളോടുംഅവയുടെ കേന്ദ്രമായ റോമായിലെ സഭയോടുമുള്ള കൂട്ടായ്മയിലൂടെ മാത്രമാണ്.''സഭകളുടെ കൂട്ടായ്മ'' ആണ് സഭ എന്ന ആശയത്തിന് കൗൺസിൽ ദൈവശാസ്ത്ര അടിസ്ഥാനമിട്ടു. പ്രത്യേക സഭകൾ ആഗോളസഭയുടെ ഭാഗങ്ങളോ, ഭരണ പ്രവിശ്യകളോ അല്ല. പകരം ഒരേ ഉന്നത യാഥാർത്ഥ്യമായ ക്രിസ്തുവിന്റെ സഭയുടെ ഒരു പ്രത്യേക സ്ഥലത്തെ സാന്നിദ്ധ്യവും യാഥാർത്ഥ്യവത്കരണവുമാണ്.



**d) സുവിശേഷ പ്രഘോഷണത്തിനുള്ള തുല്യ അവകാശം**

ഒരു വ്യക്തിസഭയെ അതിന്റെ അടിസ്ഥാന അവകാശമായ സുവിശേഷ പ്രഘോഷണത്തിൽ നിന്ന് തടയുകയും മറ്റൊരു സഭയ്ക്ക് അടിമവേല ചെയ്ത് പോഷണം നൽകാൻ ആവശ്യപ്പെടുകയും ചെയ്യുന്നത് രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ പഠനങ്ങൾക്ക് വിരുദ്ധമാണ്. പൗരസ്ത്യസഭകളുടെ അതിർത്തിക്കുള്ളിൽ കുത്തകയ്ക്കായി ശ്രമിക്കുന്നതിനെ തുറവിയുടെയും തുല്യതയുടെയും സാർവ്വത്രികതയുടെയും അടയാളമായി കണക്കാക്കാൻ കഴിയുന്നത് എങ്ങനെയാണ്? ഇത് തുല്ല്യതയുടെയും സാർവ്വത്രികതയുടെയും കാതോലികത യുടെയും തെറ്റായ സങ്കൽപ്പത്തിൽ നിന്നുരുത്തിരിയുന്നതാണ്. ഇത് ഔദാര്യമോ, യഥാർത്ഥ കാതോലികതയോ അല്ല പകരം ആത്മഹത്യയ്ക്കുള്ള അകന്ന ഒരുക്കം മാത്രമാണ്. ഒരു അപ്പസ്തോലിക സ്വയാധികാരസഭയ്ക്ക് സുവിശേഷ പ്രഘോഷണത്തിനുള്ള അവസരം നിഷേധിക്കുന്നത് മുഴുവൻ സഭകളുടെയും വളർച്ചയ്ക്ക് എതിരു നിൽക്കുന്നതാണ്. മിഷനറി ആഭിമുഖ്യം ഓരോ സഭയിലും അന്തർലീനമാണ്. മറ്റുള്ളവർക്ക് സാക്ഷ്യംനൽകി കൊണ്ട് അതിന്റെ സ്വഭാവത്തോട് വിശ്വസ്തത പുലർത്തണം. മറ്റുള്ളവരോട് വിശ്വാസം പങ്കുവെയ്ക്കുന്നത് വ്യത്യസ്ത വിധത്തിലാകാൻ കഴിയും. ഓരോ സഭയും അതാതിന്റെ ആരാധനാക്രമത്തിലും ആത്മീയതയിലുംദൈവ ശാസ്ത്ര ആഭിമുഖ്യത്തിലും ആശ്രയിച്ചുകൊണ്ട് മറ്റുള്ളവർക്ക് അതിന്റെ വിശ്വാസം പകർന്നുകൊടുക്കണം. സ്വയം സത്യസന്ധത കാട്ടാതെ വരുമ്പോഴാണ് ഇതിനെ എതിർക്കാൻ പ്രേരണ ഉണ്ടാകുന്നത്. ജീവിതവും പ്രസംഗവും വേർതിരിക്കാനാവില്ല. ചരിത്രത്തിന്റെ എല്ലാ ഘട്ടങ്ങളിലും കുടിയേറ്റക്കാർ സുവിശേഷ പ്രഘോഷ കരായിരുന്നു. വേണ്ട വിധം അജപാലന ശ്രദ്ധ ലഭിച്ചപ്പോഴൊക്കെ ചിതറിക്കപ്പെട്ട ജനങ്ങൾ സുവിശേഷത്തെ മറ്റിടങ്ങളിലേക്കൊക്കെ വ്യാപിപ്പിച്ചിരുന്നു. പീഡനങ്ങൾ പോലും അപ്രതീക്ഷിതമായ വിധത്തിൽ സുവിശേഷ പ്രഘോഷണത്തിന് കാരണമായിട്ടുണ്ട്.

**e) പാരമ്പര്യത്തിന്റെ/ പാരമ്പര്യങ്ങളുടെ ദൈവശാസ്ത്ര പരമായ മാനം**

പൗരസ്ത്യ സമീപനത്തിൽ സഭ, പാരമ്പര്യം, ആരാധനാക്രമം എന്നിവയെ ഏതാണ്ട് ഒരു പോലെയാണ് കണക്കാക്കുന്നത്. ഇവിടെ പാരമ്പര്യമെന്നത് അപ്പസ്തോലന്മാർക്ക് ആദ്യം നൽകിയവ വെറുതെ കൈമാറ്റം ചെയ്യലല്ല, പകരം ക്രൂശിതനായ കർത്താവ് വിളിച്ച് ചേർത്ത സഭ കൂട്ടായ്മയിൽ പരിശുദ്ധാത്മാവിലൂടെ അവൻ വഴി നടത്തുകയും കൂടെ നടക്കുകയും ചെയ്യുന്നതിന്റെ ഫലപ്രദമായ സാന്നിദ്ധ്യവുമാണ്. പാരമ്പര്യമെന്നത് ഉറവിടത്തോട് ബന്ധിപ്പിക്കുന്ന ഒരു ജീവനദിയാണ്. ഈ നദി നിത്യതയുടെ കവാടങ്ങളിലേക്ക് നമ്മെ നയിക്കുന്നു. പാരമ്പര്യമെന്നത് വിമർശനവും, സർഗ്ഗാത്മകതയും, കൈമാറ്റവും, ഒരേ യാഥാർത്ഥ്യത്തിന്റെ കാത്തുസൂക്ഷിക്കലുമാണ്. പാരമ്പര്യസഭയുടെ പൈതൃക അവകാശമാണിത്, ഉയർത്തെഴുന്നേറ്റവന്റെ ജീവിക്കുന്ന ഓർമ്മയാണ്.

**f) സഹോദരീ സഭകൾ**

സവിശേഷമായ അപ്പോസ്തോലികതയുള്ള

സഭകൾ അന്യോന്യം സഹോദരികളാണ്. അവയൊരിക്കലും മാതൃപുത്രീ ബന്ധത്തിലല്ല. വിശ്വാസത്തിന്റെയും കൂദാശയുടെയും ആഴമേറിയ യാഥാർത്ഥ്യങ്ങൾ ഈ സഭകളിലെല്ലാം ഒരു പോലെയാണ്. സഹോദരീ സ്വഭാവം അവർ പ്രകടിപ്പിക്കുന്നു. സഹോദരീ സഭകളുടെ ദൈവശാസ്ത്രം സ്ഥിതി ചെയ്യുന്നതുതന്നെ അവർ ഒരേ പിതാവിന്റെ മക്കളെന്ന നിലയിൽ പൊതു സവിശേഷതകളുള്ളവരാണന്നതിലാണ്.

**കൂട്ടായ്മയുടെ സഭാശാസ്ത്രവും എക്യുമെനിസത്തിന്റെ സഭാശാസ്ത്രവും**

ഇഹത്തിൽ സ്ഥാപിച്ചു നിയന്ത്രിക്കപ്പെടുന്ന ഒരു സമൂഹമെന്ന നിലയിൽ കത്തോലിക്കാ സഭയിലാണ് ക്രിസ്തുവിന്റെ സഭ നിലകൊള്ളുന്നതെന്നതിലാണ് രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ സഭാശാസ്ത്രം (LG.8). അടിസ്ഥാനപ്പെട്ടിരിക്കുന്നത്. ക്രിസ്തുവിന്റെ സഭ നിലകൊള്ളുന്നു എന്ന് പറയുമ്പോൾ അത് ക്രിസ്തു ഏൽപ്പിച്ച എല്ലാ സ്വഭാവങ്ങളോടും കൂടെ നിലകൊള്ളുന്നുവെന്നാണ് അർത്ഥമാക്കുന്നത്. കത്തോലിക്കാ സഭയിലാണ് അത് നിലകൊള്ളുന്നുതെന്ന് പറയുമ്പേൾ കത്തോലിക്കാ സഭയിൽ വേണ്ട എല്ലാ സ്വഭാവങ്ങളോടും കൂടെ (ഏകം, വിശുദ്ധം, കാതോലികം, അപ്പസ്തോലികം) നിലകൊള്ളുന്നവെന്നാണ്. പക്ഷെ കാലസമ്പൂർണ്ണതയിൽ അതെത്തിച്ചേരേണ്ട പരിപൂർണ്ണത അതിനുണ്ടെന്ന് നാം കരുതേണ്ടതില്ല. ക്രിസ്തുവിന്റെ സഭ കത്തോലിക്കാ സഭയിൽ നിലകൊള്ളുന്നുവെന്ന് നാം പറയുമ്പോൾ നഷ്ടപ്പെടാനാവാത്ത എല്ലാ ദാനങ്ങളോടും കൂടെ അത് നിലനിൽക്കുന്നുവെന്ന് തന്നെയാണ് അർത്ഥമാക്കുന്നത്. പ്രൊഫ. തില്ലാർഡ് ഇങ്ങനെ പറയുന്നുണ്ട് "സഭ ജനതകളുടെ പ്രകാശത്തിൽ പറഞ്ഞിരിക്കുന്ന സഭയുടെ പൂർണ്ണതക്ക് വസ്തുനിഷ്ഠമായി ആവശ്യമുള്ളതെല്ലാമായി അവളിൽ ക്രിസ്തുവിന്റെ സഭ നിലനിൽക്കുന്നുവെന്ന് കൗൺസിൽ സഭകരുതുന്നു ണ്ടെങ്കിൽ കൂടി കത്തോലിക്കാ സഭക്ക് വെളിയിൽ ക്രിസ്തുവിന്റെ സഭ പൂർണ്ണതക്കുള്ളതെല്ലാമായിട്ടല്ലെങ്കിലും നിലനിൽക്കുന്നുവെന്നുകൂടി അംഗീകരിക്കുന്നുണ്ട്." ഒരു പടികൂടി മുന്നോട്ട് പോയാൽ തന്നിൽ ചില അടിസ്ഥാന സഭാ മൂല്യങ്ങൾ കുറവുള്ള അവസ്ഥയിലാണെന്നുകൂടി അവൾ തിരിച്ചറിയുന്നുണ്ട്. അവളുടെ സഭാത്മക പൂർണ്ണതയെ പറ്റി ബോധ്യമുള്ളപ്പോൾപോലും സഭക്കാവശ്യമുള്ളതെല്ലാം അതിന്റെ പൂർണ്ണതയിൽ തന്നിലുണ്ടെന്ന് അവൾ അവകാശപ്പെടുന്നില്ല. മിക്കവാറും എല്ലാ സഭാവൃത്തങ്ങളിലും ഈ അപൂർണ്ണതയെ പറ്റിയുള്ള ബോധ്യം അംഗീകരിക്കപ്പെട്ടിട്ടുണ്ട്. തില്ലാർഡ് മറ്റൊരറ്റം വരെച്ചെന്ന് കത്തോലിക്കാ സഭക്കുള്ളിൽ ക്രിസ്തുവിന്റെ സഭ നിലനിൽക്കുന്നുവെന്ന വാക്കുകളിൽ തന്നെ ഏകസഭയുടെ മുറിഞ്ഞ അവസ്ഥയും കൂട്ടായ്മയുടെ സഭാശാസ്ത്രവും നിലനിൽക്കുന്നതായും പറയുന്നു. കർദ്ദിനാൾ വില്ലെ ബ്രാൻണ്ട്സിന്റെ അഭിപ്രായത്തിൽ നിലനിൽക്കുകയെന്നതിന് ഒരിക്കലും രണ്ട് യാഥാർത്ഥ്യമായിരിക്കുവാൻ കഴിയില്ല. പ്രാഥമികമായി ദൈവത്തിന്റെ യഥാർത്ഥ സഭ കത്തോലിക്കാസഭയിൽ കാണപ്പെടുന്നു. രണ്ടാമതായി ദൈവത്തിന്റെ ഒരേ ഒരു സഭ കത്തോലിക്കാ സഭയ്ക്ക് അപ്പുറം പോകുകയും ചെയ്യുന്നു. എ. ഡള്ളസ്സ് പങ്കുവെയ്ക്കുന്നത് ക്രിസ്തുവിന്റെ സഭയുടെ സ്ഥാപനപരമായ പൂർണ്ണത പരിശോധിക്കപ്പെടുന്നത് റോമൻ കത്തോലിക്കാ സഭയിലാണ്. സഭയുടെ ഘടകങ്ങളായ തിരുലിഖിതങ്ങൾ, കൂദാശകൾ, ആരാധനാ തുടങ്ങിയവയൊക്കെ കത്തോലിക്കാ സഭയുടെ അതിർത്തിയ്ക്കപ്പുറവും കാണപ്പെടുന്നതാണ്. അതുകൊണ്ടുതന്നെ ക്രിസ്തുവിന്റെ സഭ വ്യത്യസ്തമായ അളവിലും രൂപത്തിലും വിവിധ സഭകളിൽ കാണപ്പെടുന്നുണ്ട്.









# കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭ

റവ. ഡോ. കുര്യാക്കോസ് തടത്തിൽ

എഡി 325 ൽ 318 പിതാക്കൻമാർ നിഖ്യ എന്ന സ്ഥലത്ത് ഒരുമിച്ചുകൂടി ക്രൈസ്തവസഭയുടെ വിശ്വാസ പ്രമാണം രൂപീകരിച്ചു. ഈ വിശ്വാസപ്രമാണത്തിന് വിശ്വാസ സംഹിത (Symbol of faith) എന്നും ലത്തീൻ ഭാഷയിൽ Credo (ഞാൻ വിശ്വസിക്കുന്നു) എന്നും അതിന്റെ ഇംഗ്ലീഷ് പരിഭാഷയായ Creed എന്നും നാമകരണം നൽകി. നിഖ്യയിൽ വച്ച് ക്രിസ്തീയ വിശ്വാസ സംഹിത നിർണ്ണയിക്കപ്പെട്ടതുകൊണ്ട് ഇതിനെ നിഖ്യാവിശ്വാസപ്രമാണം എന്നു വിളിക്കുന്നു. ഈ വിശ്വാസസംഹിത വളരെ സംക്ഷിപ്തമായി തീരുന്നതു കൊണ്ട് തുടർന്നു വന്ന കുസ്തന്തീനോസ് പോളിസ് (Constantinople) സുന്നഹദോസിൽ വച്ച് (എ.ഡി 381)ഈ വിശ്വാസ സംഹിത വിപുലീകരിച്ചു. അതുകൊണ്ട് യഥാർത്ഥത്തിൽ നിഖ്യാ വിശ്വാസപ്രമാണം എന്നത് നിഖ്യാ-കുസ്തന്തീനോസ് പോളിസ് (Nicean Constan tipolitan Creed) വിശ്വാസപ്രമാണം എന്നാണ് അറിയ പ്പെടുക. നിഖ്യായിൽ വച്ച് എഴുതി ഉണ്ടാക്കിയ വിശ്വാസ പ്രമാണം വിപുലീകരിക്കുക മാത്രം ചെയ്തതുകൊണ്ടും ഇപ്പോഴും പൊതുവെ നിഖ്യാ വിശ്വാസപ്രമാണം എന്ന് തന്നെയാണ് അറിയപ്പെടുക.

നിഖ്യാ വിശ്വാസപ്രമാണത്തിന്റെ മൂന്നാമത്തെ ഖണ്ഡികയുടെ അവസാന ഭാഗത്ത് സഭയെ കുറിച്ച് പ്രതിപാദിക്കുന്നു. ഇവിടെ സഭയുടെ സവിശേഷ ഗുണ ങ്ങളായി വിശേഷിപ്പിക്കുന്നതും സഭ കാതോലികവും ശ്ലൈഹി കവും ഏകവും വിശുദ്ധവും എന്നാകുന്നു.

**1) സഭ കാതോലികം ആകുന്നു**

കാതോലികം എന്ന സംജ്ഞ കൊണ്ട് അർത്ഥമാക്കുന്നത് 'സാർവ്വത്രികം' എന്നാണ്. ക്രിസ്തു സഭയിൽ സന്നിഹിതനായിരിക്കുന്നതുകൊണ്ട് സഭ സാർവ്വത്രികമാണ്. ''നിങ്ങൾ ലോകമെങ്ങും പോയി എല്ലാ സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ'' (മർക്കോ16/15). യേശുവിന്റെ ഈ ആഹ്വാനം അനുസരിച്ച് ലോകത്തിലുള്ള സകല ജനങ്ങളും സഭയിൽ ഉൾക്കൊള്ളുന്നതുമാണ്. എല്ലാ വംശത്തിലും വർഗ്ഗത്തിലും വർണ്ണത്തിലും പെട്ടവർസഭയിൽ അംഗങ്ങ ളാണ്. കർത്താവിന്റെ സഭയിൽ മാമോദീസായിലൂടെ ചേരുന്നവർ പുതിയ സൃഷ്ടികളാണ്. അവിടെ മേൽ പ്പറഞ്ഞവ്യത്യാസങ്ങളൊന്നുമില്ലാതെ എല്ലാവരെയും ഒരുപോലെ ഉൾക്കൊള്ളുന്നതാണ് സഭ. സഭയിൽ യഹൂദനെന്നോ, ഗ്രീക്കുകാരനെന്നോ സ്വതന്ത്രനെന്നോ അടിമയെന്നോ ഉള്ള വ്യത്യാസമില്ല, ലോകത്തിലുള്ള എല്ലാ ജനപദങ്ങളെയും ഒരുപോലെ ഉൾക്കൊള്ളു ന്നതാണ് സഭ. എല്ലാവരെയും ഉൾക്കൊള്ളുന്നതു ഇവയാണ്. കൊണ്ടും എല്ലായിടത്തും ഉള്ളതുകൊണ്ടും സഭ കാതോ ലികം ആകുന്നില്ല. സഭയെ കാതോലികമാക്കുന്ന ഘടകം, സത്യവിശ്വാസത്തെ ഏറ്റുപറയുന്നത്, അപ്പസ്തോലൻ മാർ പഠിപ്പിച്ച വിശ്വാസത്തിന്റെ നിജസ്ഥിതി ഉൾക്കൊള്ളുന്നവർ, വി. കൂദാശകൾ, പൗരോഹി ത്യത്തിന്റെ അപ്പസ്തോലിക പിന്തുടർച്ച, ഇവയെല്ലാം പാലിക്കപ്പെടുന്ന വിശ്വാസമൂഹങ്ങൾ, ലോകത്തിൽ എല്ലായിടത്തുമുള്ള ഇത്തരത്തിലുള്ള സമൂഹങ്ങളുടെ കൂട്ടായ്മയാണ് സഭ.

ഈ വിശ്വാസ അടിസ്ഥാനത്തിലാണ് സഭ പണിയ പ്പെട്ടിരിക്കുന്നതും. അതുകൊണ്ടാണ് അന്തോക്യായി ലെ വി. ഇഗ്നാത്തിയോസ് സഭയെ കുറിച്ച് ഇപ്രകാരം പറഞ്ഞിരിക്കുന്നത്. ''എവിടെ എപ്പിസ്കോപ്പാ ഉണ്ടോ അവിടെ സഭയുണ്ട്. എവിടെ സഭയുണ്ടോ അവിടെ വി. കുർബാനയുണ്ട്. വി. കുർബാന സഭയെ പണിതുയർ




ത്തുന്നു''. എപ്പിസ്കോപ്പാ ശ്ലീഹന്മാരുടെ സംബന്ധവും അതിൽ പ്രത്യേകിച്ച് വി.കുർബാന, വി.കുർബാനയിലുള്ള വിശ്വാസവും അതിന്റെ അനുഭവിക്കലും വഴിയായി, സഭ പണിത് ഉയർത്തപ്പെടുന്നു. അപ്പസ്തോലനായ പൗലോസ് വ്യക്തമായി പഠിപ്പിക്കുന്നു. ''ഒരു കർത്താവും ഒരു വിശ്വാസവും ഒരു ജ്ഞാനസ്നാനവുമേയുള്ളൂ. സകലത്തിലുമുപരിയും സകലത്തിലൂടെയും സകല തിലും വർത്തിക്കുന്നവനും നമ്മുടെ എല്ലാം പിതാവുമായ ദൈവം ഒരുവൻ മാത്രം'' (എഫേ 4: 5-6). ഈ അപ്പസ്തോലിക വിശ്വാസത്തിൽ അടിയുറച്ച് ശ്ലൈഹിക കൂട്ടായ്മയിൽ നിൽക്കുന്ന വിശ്വാസ സമൂഹമാണ് കാതോലിക സഭ. മേൽപ്പറഞ്ഞ അർത്ഥത്തിൽ ഓർത്തഡോക്സ് സഭകളെല്ലാം തന്നെ കാതോലിക സഭകളാണ്. കത്തോലിക്കാ സഭയെപ്പോലെ തന്നെ. കാരണം ഈ സഭകളുടെ എല്ലാം വിശ്വാസത്തിന്റെ അടിസ്ഥാനം അപ്പസ്തോലിക പ്രബോധനകളും കൂദാശ കളും പാരമ്പര്യങ്ങളുമാണ്. എന്നാൽ ഓർത്തഡോക്സ് സഭകൾ കർത്താവ് ആരുടെ മേൽ സഭ സ്ഥാപി ക്കുന്നുവോ ആ പത്രോസും ആയിട്ടുള്ള കൂട്ടായ്മയിൽ നിന്നും വേർപിരിഞ്ഞുനിൽക്കുന്ന കുറവ് ഈ സഭകൾക്ക് ഉണ്ട്. സഭ കാതോലികം എന്നതിന്റെ പൂർണ്ണത കത്തോ ലിക്കാസഭയിൽ മാത്രം നിലനിൽക്കുന്നു.

**2) സഭ ശ്ലൈഹികമാകുന്നു.**

യേശുക്രിസ്തു തന്റെ സഭ ശ്ലീഹൻമാരുടെ തലവനായ പത്രോസിന്റെ മേൽ സ്ഥാപിച്ചിരിക്കുന്നു. യേശു പത്രോസിനോട് പറഞ്ഞു. ''നീ കേപ്പയാകുന്നു (പാറയാകുന്നു). ഈ പാറമേൽ ഞാൻ എന്റെ സഭ സ്ഥാപിക്കും (മത്താ 16:18). സഭ ശ്ലൈഹികമാകുന്നു എന്ന് അപ്പസ്തോലനായ പൗലോസ് വ്യക്തമായി പഠിപ്പിക്കുന്നു. ''നിങ്ങൾ ശ്ലീഹൻമാരും, പ്രവാചകൻമാരും ആകുന്ന അടിസ്ഥാനത്തിൻമേൽ സ്ഥാപിക്കപ്പെട്ടിരി ക്കുന്നു. അതിന്റെ മൂല കല്ല് ക്രിസ്തു അത്രേ (എഫേ 2:20) വീണ്ടും പൗലോസ് പഠിപ്പിക്കുന്നതും സഭയെ ഒരു കെട്ടിടത്തോട് ഉപമിച്ചുകൊണ്ടാണ്. ശ്ലീഹന്മാർ അതിനെ താങ്ങി നിർത്തുന്ന പന്ത്രണ്ട് തൂണുകളാകുന്നു. ഓരോ വിശ്വാസിയും ഓരോ കല്ലുകളായി പണിയപ്പെട്ടിരിക്കുന്നു. സഭ ശ്ലൈഹികമാകുന്നു എന്ന് പറയുമ്പോൾ കേവലം ശ്ലീഹന്മാരാൽ സ്ഥാപിക്കപ്പെട്ട സഭ എന്ന് മനസ്സിലാ ക്കിയാൽ പോരാ മറിച്ച് ശ്ലൈഹിക വിശ്വാസം പരി പാലിക്കുക കൂടി ചെയ്യണം. ഉദാഹരണമായി കത്തോ ലിക്കാ സഭയിൽ നിന്നും പതിനാറാം നൂറ്റാണ്ടിൽ പിരിഞ്ഞുപോയ സഭ ശ്ലീഹന്മാരാൽ സ്ഥാപിക്കപ്പെട്ട സഭയായിരുന്നു. എന്നാൽ ശ്ലൈഹിക വിശ്വാസത്തിലെ കാതലായ സത്യങ്ങൾ തള്ളിക്കളഞ്ഞ് ഓരോരുത്തർക്കും ഇഷ്ടമായത് മാത്രം സ്വീകരിച്ചുകൊണ്ട് നിലനി ൽക്കുമ്പോൾ ശ്ലൈഹികതയിൽ നിന്നും വ്യതിചലിച്ച സഭയായി തീർന്നിരിക്കുന്നു.

ഇന്ന് ഓരോ വ്യക്തികളും സഭ സ്ഥാപിച്ച് പുതുതലമുറ സഭകൾ കൂണുമുളയ്ക്കുന്നതുപോലെ നിലവിൽ വരുമ്പോൾ സാധാരണക്കാർ വിചാരിക്കുന്നു ഇവരും സുവിശേഷം അല്ലേ പ്രസംഗിക്കുന്നത്. ഇവരും യേശുവിലല്ലേ വിശ്വസിക്കുന്നത്. എന്തുകൊണ്ട് അവരെ അംഗീകരിച്ചു കൂടാ. ഇവിടെ നാം മനസ്സിലാക്കേണ്ടത് യേശുക്രിസ്തു പത്രോസിന്മേൽ സ്ഥാപിച്ച സഭയുടെ അടിസ്ഥാന ലക്ഷണങ്ങളില്ലാത്ത പുതുസഭ സ്ഥാപി ക്കുന്ന വ്യക്തികളുടെ ലക്ഷണങ്ങൾ മാത്രമുള്ള സഭ യേശുവിന്റെ സഭയല്ല. യേശുവിന്റെ പേരിൽ വ്യക്തികൾ സ്ഥാപിക്കുന്ന സഭയാകുന്നു.

ശ്ലീഹന്മാർ ലോകത്തിലെ നാനാഭാഗങ്ങളിലും പോയി സുവിശേഷം പ്രസംഗിക്കുകയും സുവിശേഷ ത്തിൽ വിശ്വസിച്ചവനെ സ്നാനപ്പെടുത്തി സഭകൾ സ്ഥാപിക്കുകയും ചെയ്തു. ഈ ശ്ലീഹന്മാരോട് ബന്ധപ്പെട്ട് രൂപീകൃതമായ സഭ ശ്ലൈഹിക സഭയാണ്. ഈ ശ്ലീഹന്മാരുടെ പിൻഗാമികളും ശ്ലൈഹിക വിശ്വാസം പരിപാലിക്കുന്നവരുമായ മെത്രാന്മാരും.

**3) സഭ ഏകമാകുന്നു**

സഭയുടെ ഉറവിടത്തെ സംബന്ധിച്ചു മനസ്സിലാ



ക്കുമ്പോൾ മാത്രമാണ് സഭ ഏകമാകുന്നു എന്ന യാഥാർത്ഥ്യം ബോധ്യമാകുന്നത്. പിതാവും പുത്രനും പരിശുദ്ധറൂഹായുമാകുന്ന ത്രിത്വത്തിന്റെ ഇച്ഛയിൽ നിന്നാണ് സഭ ഉടലെടുക്കുന്നത്. മനുഷ്യരക്ഷയ്ക്കു വേണ്ടി പിതാവ് പുത്രനെ അയയ്ക്കുന്നു. പുത്രൻ ഭൂമിയിൽ വന്ന് രക്ഷണീയ മനുഷ്യാവതാരം വഴിയായി സഭ സ്ഥാപിക്കുന്നു. പരിശുദ്ധ റൂഹായാൽ അത് ലോകാവസാനത്തോളം നയിക്കപ്പെടുന്നു. യേശുക്രിസ്തു ശിരസ്സായിരിക്കുന്ന ഒരു ശരീരത്തിലെ അവയവങ്ങൾ ആകുന്നു വിശ്വാസികൾ എല്ലാവരും. ആ ശിരസ്സുമായുള്ള ബന്ധമാണ് സഭയെ ഏകമാക്കുന്നത്. കർത്താവിന്റെ പ്രാർത്ഥനയിൽ ഇത് വ്യക്തമാക്കുന്നുണ്ട്. ''പിതാവെ അവർ എല്ലാവരും ഒന്നായിരിക്കാൻ വേണ്ടി പിതാവേ അങ്ങ് എന്നിലും ഞാൻ അങ്ങിലുമായിരിക്കുന്നതുപോലെ അവരും തമ്മിൽ ആയിരിക്കുന്നതിനും വേണ്ടി പ്രാർത്ഥിക്കുന്നു'' (യോഹ 17:21)

സഭയുടെ ഏകത്വത്തെക്കുറിച്ച് വി. പൗലോസ് ശ്ലീഹാ ഇങ്ങനെ പഠിപ്പിക്കുന്നു. നാമെല്ലാവരും ഒരേ ആത്മാവിൽ ഏകശരീരമാകാൻ സ്ഥാനമേറ്റു''. (1 കോരി 12:13). ''നാമെല്ലാവരും ഒരേ പ്രത്യാശയിൽ വിളിക്കപ്പെട്ടതുപോലെ ഒരു ശരീരവും ഒരു ആത്മാവും ഒരു കർത്താവും ഒരു വിശ്വാസവും ഒരു ജ്ഞാനസ്നാനവുമേയുള്ളൂ'' (എഫേ 4: 4-5).

സഭ വിവിധ സംസ്കാരങ്ങളിലും ഭാഷകളിലും രാജ്യങ്ങളിലുമായി വ്യത്യസ്ഥമാണങ്കിലും അതിന്റെ ഏകത്വം വെളിവാകുന്നതും ഒരേ ഭാഷയിൽ ആരാധന നടത്തിയതുകൊണ്ടോ ഒരേ ആരാധനക്രമം ഉപയോഗിച്ചതുകൊണ്ടോ ഒന്നുമല്ല. സഭ സഭകളുടെ കൂട്ടായ്മയാണ്. ഈ വിവിധ സഭകൾ ഏകമാകുന്നത് ഒരേ വിശ്വാസവും കൂദാശകളും ശ്ലൈഹിക കൈവെപ്പ് വഴിയും പൗരോഹിത്യം വഴിയുമാണ്. വൈവിധ്യമാർന്ന സഭകൾ ഭാഷ കൊണ്ടും സംസ്കാരം കൊണ്ടും വർണ്ണം കൊണ്ടുമൊക്കെ വ്യത്യസ്തമായ സഭകൾ, ശ്ലൈഹിക സഭകൾ, ശ്ലീഹന്മാരുടെ തലവനായ പത്രോസിന്റെ പിൻഗാമിയായുള്ള കൂട്ടായ്മയിൽ ഏക സഭയായി തീരുന്നു. ഓർഡോക്സ് സഭകളും ഈ വിശ്വാസത്തെ തത്വത്തിൽ അംഗീകരിക്കുന്നുണ്ട്. എന്നാൽ പ്രയോഗത്തിൽ നിരാകരിക്കുന്നു. സിറിയൻ ഓർത്തഡോക്സ് സഭയുടെ ഹൂദായ കാനോനിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. ലോകത്തിന്റെ നാല് ഭാഗങ്ങളിൽ നാല് പാത്രിയാർക്കീസുമാർ ഉണ്ടെന്നും അവരിൽ പ്രധാനി (റീശ് പാത്രിയാർക്കീസ്) റോമിലെ പാത്രിയാർക്കീസാണെന്നും. സഭയുടെ ഏകത്വത്തിലേക്ക് നയിക്കുന്ന ശ്ലീഹന്മാരുടെ തലവനായ പത്രോസിനോടുള്ള ബന്ധമാണെന്ന് അംഗീകരിക്കുകയാണ്. ശ്ലീഹന്മാരാൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ സ്ഥാപിക്കപ്പെട്ട അപ്പസ്തോലിക സഭകളെ കൂട്ടിയിണക്കി ഏകസഭയാക്കി തീർക്കുന്ന ശുശ്രൂഷയാണ് പത്രോസിന്റെ പിൻഗാമിയായ മാർപ്പാപ്പയുടേത്. പത്രോസിനോട് ചേർന്ന് നിന്നുകൊണ്ട് സഭകൾ സഭയുടെ ഏകത്വം നിലനിർത്തുന്നു.

**4) സഭ വിശുദ്ധമാകുന്നു**

സഭയുടെ വിശുദ്ധിയുടെ അടിസ്ഥാനം യേശുക്രിസ്തു തന്നെയാണ്. യേശുക്രിസ്തു സഭയുടെ ശിരസ്സാകുന്നു. ശിരസ്സിൽ നിന്നും അവയവങ്ങളിലേക്കൊഴുകുന്ന യേശുവിന്റെ വിശുദ്ധിയുടെ പൂർണ്ണത. യേശുവിന്റെ ആത്മാവ് പരിശുദ്ധ റൂഹാ അതിനെ നയിക്കുന്നു. വിശുദ്ധിയുടെ കൂദാശകളിലൂടെ ഓരോ ക്രിസ്ത്യാനിയും യേശുവിന്റെ വിശുദ്ധിയിൽ പങ്കുച്ചേരുന്നു. മാമോദീസാ വഴിയായി പാപമോചനം നേടി ശുദ്ധീകരിക്കപ്പെടുന്നു. വി. മൂറോനഭിഷേകത്താൽ ഒരു വിശ്വാസിയായി ജീവിക്കുവാനാവശ്യമായ കർത്താവിന്റെ സഭയിലെ പരിപൂർണ്ണ അംഗമാകുന്നു. മനുഷ്യ പ്രകൃതി ബലഹീനതകളും പാപത്തിലേക്ക് ചായ്‌വ് ഉള്ളതുമായതുകൊണ്ട് മറ്റ് കൂദാശകൾ വിശ്വാസികളുടെ വിശുദ്ധീകരണത്തിനുള്ള മാർഗ്ഗങ്ങളാണ്. സഭ വിശുദ്ധമാണെന്ന് പറയുമ്പോൾ തന്നെ സഭ പാപികളുടെ സമൂഹവുമാണെന്ന യാഥാർത്ഥ്യം വിസ്മരിച്ചുകൂടാ. സഭയ്ക്ക് ദൃശ്യമുഖമാണ് സഭയിലെ അംഗങ്ങൾ. ഇവർ ബലഹീനരും പാപികളുമാണ്. ഇവരെ വിശുദ്ധീകരിക്കുന്ന സഭയുടെ അദൃശ്യമുഖമാണ് സഭയിൽ വസിക്കുന്ന, സഭയെ നയിക്കുന്ന പരിശുദ്ധ റൂഹാ. കർത്താവിന്റെ ശിഷ്യന്മാർ പന്ത്രണ്ട് പേരും ബലഹീനരും ദുർബലരുമായിരുന്നു. എന്നാൽ ദൈവത്തിന്റെ പരിശുദ്ധ റൂഹാ അവരെ നയിച്ച് ലോകമെങ്ങും കർത്താവിന്റെ സുവിശേഷം പ്രസംഗിപ്പിച്ച് സഭകളെ സ്ഥാപിച്ചു. ഈ പരിശുദ്ധ റൂഹാ സഭയെനയിക്കുന്നു. അതുവഴിയായി സഭ വിശുദ്ധമാകുന്നു.

മേൽപ്പറഞ്ഞ, സഭയുടെ നാല് ലക്ഷണങ്ങളും എല്ലാ അപ്പസ്തോലിക സഭകളിലും ഉണ്ടെങ്കിലും സഭയുടെ ലക്ഷണങ്ങളുടെ പൂർണ്ണത കത്തോലിക്കാ സഭയിൽ നിലനിൽക്കുന്നു. ഇത് പരോക്ഷമായി എല്ലാ സഭകളും രാജ്യങ്ങളും അംഗീകരിക്കുന്നുണ്ട്. അതിന്റെ അടയാളമാണ് പത്രാസിന്റെ പിൻഗാമിയായ മാർപ്പാപ്പയുടെ വാക്കുകളെ ലോകം ശ്രദ്ധിക്കുന്നതും കത്തോലിക്കാ സഭയെ അംഗീകരിക്കുന്നതും.







# സഭ ആധുനിക ലോകത്തിലൂടെ

## റവ. ഡോ. ജിജി ചരിവുപുരയിടം

യേശുക്രിസ്തുവിലുള്ള ദൈവത്തിന്റെ സ്വയം വെളിപ്പെടുത്തലിന്റെ തുടർ ചരിത്രമാണ് സഭ. യേശു അധികാരപ്പെടുത്തിയ സഭയുടെ ദൗത്യത്തെപ്പറ്റി മത്തായി ശ്ലീഹ ഇപ്രകാരം സാക്ഷിക്കുന്നു. ''ഞാൻ നിങ്ങളോടു കല്പിച്ചവയെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ, യുഗാന്തം വരെ എന്നും ഞാൻ നിങ്ങളോടുകൂടെ ഉണ്ടായിരിക്കും.'' (മത്താ.28/20). ഇതിൽ ഒരു ദൗത്യവും ഒരു വാഗ്ദാനവും അടങ്ങിയിരിക്കുന്നു; യേശുവിന്റെ പഠിപ്പിക്കൽ അഭംഗുരം കാത്തുസൂക്ഷിക്കപ്പെടണമെന്നും കലർപ്പു കൂടാതെ പകർന്നു കൊടുക്കപ്പെടണമെന്നുള്ള ദൗത്യവും ഈ പ്രക്രിയയിൽ ജീവിക്കുന്ന തുടർ സാന്നിദ്ധ്യമായി യുഗാന്തത്തോളം ദൈവം തന്നെ ഉണ്ടാകുമെന്ന വാഗ്ദാനവും.

പ്രത്യയ ശാസ്ത്രങ്ങളും സാമൂഹിക സാമ്പത്തിക വിജ്ഞാനങ്ങളും മാറി മാറി പരീക്ഷിക്കുന്ന ലോകം മാറ്റമില്ലാത്തതും ലോകവസാനത്തോളം തുടരേണ്ടതുമായ സുവിശേഷത്തിൽ അധിഷ്ഠിതമായ സഭ എങ്ങനെ ഈ ആധുനിക ലോകത്തെ സ്വാധീനിക്കുന്നു?

**വിശുദ്ധ സഭ**

കിസ്തു ശിരസ്സായും ദൈവജനം അതിന്റെ ശരീരമായും വിളിച്ചു ചേർക്കപ്പെട്ട കൂട്ടമാണ് സഭ. സഭ ലോകത്തിൽ ക്രിസ്തുവിന്റെ കൗദാശിക തുടർച്ചയും വചനത്തിന്റെ തുടർവാഹകയുമാണ്. ക്രിസ്തു സംഭവത്തിലൂടെ വെളിപ്പെടുത്തപ്പെട്ട ദൈവിക രഹസ്യങ്ങൾ പരിശുദ്ധാത്മാവ് സഭയിലൂടെ ലോകവസാനത്തോളം പുനർപ്രകാശിപ്പിക്കുന്നു. ഉത്ഥിതനായ ക്രിസ്തു പരിശുദ്ധാത്മാവിലൂടെ നിരന്തരം സന്നിഹിതനായിരിക്കുന്നു. അതിനാൽ പരിശുദ്ധാത്മാവിലുള്ള വിശ്വാസവും സഭയിലുള്ള വിശ്വാസവും പരസ്പരം പൂരകങ്ങളാണ്.

നിഖ്യാ വിശ്വാസ പ്രമാണത്തിൽ നാം ഏറ്റു പറയുന്നു. സഭ വിശുദ്ധയാണെന്ന്. പാപാവസ്ഥയുള്ള മനുഷ്യരുടെ കൂട്ടായ്മയായ സഭ എങ്ങനെ വിശുദ്ധയാകും? സഭ രഹസ്യമാണ്. ദൈവീകതയും മാനുഷികതയും അഭേദ്യമായി ഐക്യപ്പെട്ടിരിക്കുന്ന രഹസ്യം. അതായത് അതിന്റെ ഉത്ഭവവും ലക്ഷ്യവും വിശുദ്ധവും. അതിലേക്ക് വിളിക്കപ്പെട്ടിരിക്കുന്നവർ പാപാവസ്ഥയിലുള്ള മനുഷ്യരും. യുവജനങ്ങൾക്ക് വേണ്ടിയുള്ള മത ബോധനത്തിൽ ഇപ്രകാരം എഴുതുന്നു. സഭ വിശുദ്ധിയിലേക്ക് വിളിക്കപ്പെട്ട പാപികളായ മനുഷ്യരുടെ കൂട്ടായ്മയായതിനാൽ അവളുടെ എല്ലാ കുറവുകളോടും കൂടി അവൾ ഭൂമിയിൽ ഒരു സ്വർഗ്ഗീയ സാന്നിദ്ധ്യമാണ് (Youcat 123) മറ്റൊരു വാക്കിൽ സഭാംഗങ്ങളെല്ലാം വിശുദ്ധരായതുക്കൊണ്ടല്ല പിന്നെയോ അതിന്റെ ആന്തരിക ശക്തി ദൈവമായതുക്കൊണ്ടും അതിലെ അംഗങ്ങൾ വിശുദ്ധിയിലേക്ക് വിളിക്കപ്പെട്ടിരിക്കുന്നതു കൊണ്ടും അതിന്റെ ലക്ഷ്യം ലോകത്തിന്റെ വിശുദ്ധീകരണമായതുകൊണ്ടും സഭ വിശുദ്ധമായിരിക്കുന്നു (Youcat 132). ചുരുക്കത്തിൽ ദൈവത്തിന്റെ ഭൂമിയിലുള്ള വിശുദ്ധീകരണ കർമ്മമാണ് സഭ.

**ആധുനികതയും ഭൗതിക പുരോഗതിയും**

ആധുനികത മനുഷ്യന്റെ എല്ലാ മേഖലകളെയും സ്വാധീനിക്കുന്നു. ഇത് മത സാമൂഹിക രാഷ്ട്രീയ മേഖലകളുടെ മേൽ ആധിപത്യം പുലർത്തുന്നു എന്ന് മാത്രമല്ല മനുഷ്യന്റെ ആദ്ധ്യാത്മിക തലങ്ങളെ വേരോടെ കാർന്നു തിന്നുന്നു. ദൈവത്തേയും ദൈവിക ഇടപെടലുകളെയും മാറ്റി നിർത്തി മനുഷ്യന്റെ കഴിവിൽ മാത്രം ആശ്രയിക്കുന്ന ഒരു തത്വമാണ് ആധുനികത അവതരിപ്പിക്കുന്നത്. പുരോഗതിയാണ് ആധുനികതയുടെ മുഖമുദ്ര. ഈ ആധുനിക ലോകത്തിൽ മുൻകാലങ്ങളെക്കാൾ വേഗത്തിൽ സാങ്കേതിക വാണിജ്യസാമ്പത്തിക മേഖലകളിൽ മനുഷ്യൻ ഭൗതീക പുരോഗതി കൈവരിക്കയും ഏറെ നേട്ടങ്ങൾ കൊയ്യുകയും ചെയ്യുന്നു. എന്നാൽ ഈ നേട്ടങ്ങളൊന്നും മനുഷ്യന് ഒരു സമഗ്രവികസനം ഉറപ്പു നല്കുന്നില്ല. മറിച്ച് ഇവയെല്ലാം മനുഷ്യന്റെ സമാധാനത്തിനും സന്തോഷത്തിനും വിലങ്ങു തടിയായി നിൽക്കുന്നു എന്നതാണ് വാസ്തവം. അങ്ങനെ ഇവ മനുഷ്യനെ നിരാശയിലോ, മിഥ്യാശരണത്തിലോ കൊണ്ടെത്തിക്കുന്നു.



ദൈവത്തെ നിഷേധിച്ചു കൊണ്ടുള്ള മനുഷ്യന്റെ പുരോഗമന ശ്രമ ഫലമാണ് നിരാശ. അതായത് ദൈവത്തിന്റെ അദൃശ്യമായ ഇടപെടലിലുള്ള വിശ്വാസ കുറവും വിവിധോന്മുഖങ്ങളായ ഭൗതിക മുന്നേറ്റ ങ്ങളിലുള്ള അമിത വിശ്വാസവും ഒരുവനെ നിരാശ യിലേയ്ക്ക് നയിക്കുന്നു. ഇന്നത്തെ തലമുറയെ കാർന്നു തിന്നുന്ന ഏറ്റവും മാരകമായ രോഗം ഈ നിരാശ തന്നെ; ആധുനികതയുടെ വ്യക്തമായ പ്രതിഫലനം.

മിഥ്യാശരണമെന്നാൽ ശൂന്യതയിലുള്ള ഒരുവന്റെ ഉറപ്പാണ്; ഉറപ്പില്ലാത്ത ചരടിൽ ഊഞ്ഞാൽ ആടുന്നതു പോലെ. ഒരു വശത്ത്, ഇത് ഒരുവന് അവനിൽ തന്നെയുള്ള അമിത ആത്മ വിശ്വാസമാണ്; അതായത് പരിമിതിയുള്ള മനുഷ്യൻ തന്റെ പരിമിതിയിൽ തന്നെ തന്റെ സങ്കേതം ഉറപ്പിക്കുന്നു. മറ്റൊരു വശത്ത്, ഇത് ഒരുവൻ സ്വ പരിശ്രമ മില്ലാതെ നിസാരമായി ദൈവ കരുണയിൽ ആശ്രയിക്കുന്നതാണ്; അതായത്, തന്റെ തന്നെ ഒരു ത്യാഗവുമില്ലാതെ ദൈവം നോക്കിക്കൊള്ളും എന്ന ആഗ്രഹത്തിൽ മടിയനായി കഴിയുന്ന മനോഭാവം.

**ദൈവിക പദ്ധതിയിലധിഷ്ഠിതമായ ഭൗതിക പുരോഗമനം**

മനുഷ്യന്റെ കഴിവുകളും അവയിലധിഷ്ഠിതമായ ഭൗതീക പുരോഗമനവും പരിമിതങ്ങളാണ്. അതിനാൽ തന്നെ അവയ്ക്ക് ആത്യന്തികമായ പ്രത്യാശയോ സന്തോഷമോ മനുഷ്യനു നൽകാൻ കെൽപ്പില്ല. മറിച്ചു മനുഷ്യന്റെ പരിമിതികളെ മറികടക്കുന്ന ദൈവിക പദ്ധതിയാണ് അവന്റെ ഭാവി സുരക്ഷിതവും സന്തോഷ പ്രദവുമാക്കുന്നത്.

മനുഷ്യൻ ലക്ഷ്യം വയ്ക്കുന്ന വിജയമോ അവന്റെ ആഗ്രഹങ്ങളോ അല്ല അവന് ആത്യന്തിക സന്തോഷം നല്കുന്നത്. പിന്നെയോ അവയ്ക്ക് മുൻകൂർ ഉറപ്പു നൽകുന്ന ദൈവിക സാന്നിദ്ധ്യമാണ്. വിശുദ്ധ പൗലോ സിന്റെ വാക്കുകളിൽ, പ്രതീക്ഷിക്കുന്നവ ഉണ്ടെന്ന ദൈവത്തിലുള്ള മുൻകൂർ ഉറപ്പാണ് യഥാർത്ഥ പ്രത്യാശ. നാം ലക്ഷ്യം വയ്ക്കുന്ന ഭാവിയെപ്പറ്റിയുള്ള പ്രതീക്ഷയിൽ ഈ ഉറപ്പ് ഇല്ലെങ്കിൽ അത് വെറും ആഗ്രഹം മാത്രമായി നിൽക്കുന്നു.

എന്നാൽ മനുഷ്യന്റെ ഭൗതീക പുരോഗതിയും അനുദിന ആഗ്രഹങ്ങളും ദൈവത്തിലുള്ള നിത്യമായ പ്രതീക്ഷയ്ക്ക് എതിരല്ല; പിന്നെയോ അവ ദൈവീക പദ്ധതിയിലേയ്ക്ക് നമ്മെ നയിക്കാൻ കെല്പ്പുള്ളവയാണ്. ഇവരെയെല്ലാം ദൈവീക ഇടപെടലിന് സന്നദ്ധരാക്കുക



എന്ന വെല്ലുവിളിയാണ് ഈ ആധുനിക യുഗത്തിൽ സഭയ്ക്കുള്ളത്.

**ആധുനിക സഭ**

സഭ കാലഹരണപ്പെട്ടുപ്പോയ ഒരു പ്രസ്ഥാന മാണെന്ന ആക്ഷേപം പരക്കെ കേൾക്കുന്നുണ്ട്. അതിന്റെ സ്വഭാവത്താൽ തന്നെ ആനുകാലികമാകേണ്ട സഭ എങ്ങനെ കാലഹരണപ്പെടും?

സഭ എന്നാൽ യേശുവിന്റെ പഠിപ്പിക്കലുകളുടെ വെറും ഒരു ആവർത്തനമല്ല, പിന്നെയോ യേശുവിന്റെ ഈ ലോക ജീവിതത്തിന്റെ പരിശുദ്ധാത്മാവിലുള്ള പുനർ ആവിഷ്ക്കരണമാണ്. ''ഞാൻ നിങ്ങളോട് കല്പ്പിച്ചവയെല്ലാം അനുസരിക്കാൻ അവരെ പഠിപ്പി ക്കുവിൻ'' എന്ന ആഹ്വാനം സഭയ്ക്ക് നൽകുമ്പോൾ തന്നെ ഒരു വാഗ്ദാനവും നൽകുന്നു; ''യുഗാന്തം വരെ എന്നും ഞാൻ നിങ്ങളോടു കൂടെ ഉണ്ടായിരിക്കും.'' (മത്താ 28/20). ലോകവസാനത്തോളം മാറിമാറി വരുന്ന കാലഘട്ടങ്ങളിലൂടെ ദൈവ വെളിപ്പാടിന്റെ സജീവ സാന്നിദ്ധ്യമായി സഭ നിലക്കൊള്ളുന്നു. ഇത് സാധിതമാകുന്നത് അവൾ മാറി വരുന്ന ഓരോ കാലഘട്ടത്തോടും ദൈവ വചനം പുനർ പ്രഘോഷി ക്കുമ്പോഴാണ്. അതായത് ഇന്നിന്റെ ലോകത്തിൽ യേശു ജീവിച്ചിരുന്നെങ്കിൽ സുവിശേഷം എങ്ങനെ




മനോജ് ഏബ്രഹാം ചന്ദനപ്പള്ളി

# അറിവിന്റെ ലോകവും അകലുന്ന മൂല്യങ്ങളും

ഒരു വ്യക്തിയോ, വസ്തുവോ, സ്വഭാവ സവിശേഷതയോ നല്ലതാണോ അതോ മോശമാണോ എന്ന് നിർണ്ണയിക്കുന്ന മാനദണ്ഡത്തിനെയാണ് നാം സാധാരണഗതിയിൽ മൂല്യങ്ങൾ എന്ന് വിവക്ഷിക്കുന്നത്. സമൂഹത്തിന്റെ പൊതുനന്മ ലക്ഷ്യമാക്കി മനുഷ്യ സമൂഹം നൂറ്റാണ്ടുകളായുള്ളജീവിതാനുഭവങ്ങളുടെയും, ആദർശങ്ങളുടെയും അടിസ്ഥാനത്തിൽ നിർണ്ണയിച്ചിട്ടുള്ളതാണ് നമ്മുടെ മൂല്യ സങ്കൽപ്പം. സദാചാര മൂല്യങ്ങൾ, സന്മാർഗ്ഗ മൂല്യങ്ങൾ എന്നൊക്കെ നാമതിനെ




പറയാറുണ്ട്. സാമൂഹ്യജീവി എന്ന നിലയിൽ ആ മൂല്യങ്ങളെ വിലമതിക്കുകയും, അനുസരിക്കുകയും ചെയ്യേണ്ടത് നാം ഓരോരുത്തരുടെയും കടമയാണ്.

---

പ്രഘോഷിക്കുമായിരുന്നോ അപ്രകാരം പരിശുദ്ധാത്മാവിൽ സഭ അത് പ്രഘോഷിക്കണം. മറ്റൊരു വാക്കിൽ, ലോകത്തിലെ പുതിയ പുതിയ സാഹചര്യങ്ങളെ വിശുദ്ധീകരിക്കുന്ന പരിശുദ്ധാത്മാവിന്റെ സജീവ സാന്നിദ്ധ്യമാണ് സഭ.

**സംഗ്രഹം**

ഈ ലോക ജീവിതം ദൈവത്തിലേയ്ക്കുള്ള മനുഷ്യന്റെ തുടർ യാത്രയാണ്. കാലഘട്ടങ്ങൾ മാറി മറയുന്നു, മനുഷ്യ വ്യക്തികൾ മൺമറയുന്നു. എന്നാൽ മനുഷ്യ സത്ത നിത്യലക്ഷ്യത്തിലേയ്ക്ക് നീങ്ങുന്നു. ഈ യാത്രയിൽ ഒരോ മനുഷ്യനും പങ്കുണ്ട്. ഇവിടെ ക്രൈസ്തവന്റെ പങ്ക് രക്ഷകനായ ക്രിസ്തുവിന്റെ ജീവിക്കുന്ന സാക്ഷിയാകുന്നു എന്നതത്രേ. ലോകവും അതിന്റെ പ്രത്യയ സാമ്പത്തിക ശാസ്ത്രങ്ങളും കാലഘട്ടങ്ങൾക്കനുസരിച്ച് മാറിമറിയുമ്പോഴും യേശുവിന്റെ പഠിപ്പിക്കൽ പേറുന്ന സഭ മാറ്റങ്ങൾക്കതീതമായി കാലഘട്ടങ്ങളുടെ ആനുകാലിക സുവിശേഷകയായി യുഗാന്തം വരെ തുടർന്നും നിലനില്ക്കുന്നു.





ആധുനിക തലമുറയിൽ മൂല്യങ്ങളെ നിരാകരിക്കുകയും, നിഷേധിക്കുകയും ചെയ്യുന്നവരുടെ എണ്ണം വർദ്ധിച്ചു വരുന്നത് പരക്കെ ആശങ്ക വളർത്തിയിട്ടുണ്ട്. അമിതമായ സ്വാതന്ത്ര്യബോധവും, സ്വാർത്ഥതയുമാണ് മനുഷ്യനെ മൂല്യങ്ങളിൽ നിന്ന് അകറ്റുന്നതെന്ന് നമുക്ക് മനസ്സിലാകും. സ്വന്തം കാര്യം നേടാൻ വേണ്ടി എന്തു ഹീനമാർഗവും സ്വീകരിക്കുവാൻ മടി കാട്ടാത്തവർ, തന്റെ പ്രവൃത്തി മറ്റൊരാളെ എങ്ങനെ ബാധിക്കും എന്ന് ചിന്തിക്കാത്തവർ എന്നിങ്ങനെയുള്ള ആളുകളുടെ എണ്ണം ക്രമാതീതമായി വർദ്ധിച്ചു വരുന്ന കാലഘട്ടമാണിത്. സ്നേഹം എന്ന ഉത്കൃഷ്ട വികാരം ആധുനിക മനുഷ്യനിൽ മഷിയിട്ടു നോക്കിയാൽ പോലും കാണുകയില്ല. വ്യക്തികൾ, കുടുംബങ്ങൾ, ദേശങ്ങൾ, ജാതികൾ, രാഷ്ട്രങ്ങൾ തമ്മിൽ ഇന്ന് ഭിന്നതയും വിദ്വേഷവും ആണ് മുന്നിട്ട് നിൽക്കുന്നത്. സഹകരണത്തിന് പകരം മാത്സര്യം നിലനിൽക്കുന്നു. വ്യക്തികളിൽ ക്രൂരത കൊടികുത്തി വാഴുന്നു. ഒറ്റതിരിച്ചുള്ള കൊലയും കൂട്ടക്കൊലയും ഇന്ന് ലോകം മുഴുവൻ സാധാരണ സംഭവമായി മാറിയിരിക്കുന്നു. സ്ത്രീകളോടുള്ള പെരുമാറ്റം അങ്ങേയറ്റം നിന്ദാർഹമായിരിക്കുന്നു. വഞ്ചന, ദുരാഗ്രഹം, മോഷണം, ഭവനഭേദനം മുതലായവ സമൂഹത്തിന്റെ മുഖമുദ്രകളായിത്തീർന്നിരിക്കുന്നു. വിദ്യാഭ്യാസം, മതം, രാഷ്ട്രീയം, വ്യവസായം, ഗവൺമെന്റുദ്യോഗം, ആരോഗ്യരംഗം, കലാ സാഹിത്യസാംസ്കാരിക രംഗങ്ങൾ, മാധ്യമപ്രവർത്തനം തുടങ്ങിയ മേഖലകൾക്കും ലഗാനുമില്ലാതെ ചൂഷണോപാധികളായി പൊതുജനങ്ങളെ വീർപ്പുമുട്ടിക്കുന്നു. രാഷ്ട്രീയത്തിന്റെ അധഃപതനം മറ്റെല്ലാ മേഖലകളെയും ബാധിച്ചിരിക്കുന്നു. സ്ഥിരതയില്ലാത്ത-ദുർബലമായ-ഗവൺമെന്റുകൾ, തത്ത്വദീക്ഷയില്ലാത്ത കൂട്ടുകെട്ടുകൾ അമിതമായ അധികാരഭ്രമം, അധികാരം കിട്ടിക്കഴിഞ്ഞാൽ പിന്നെ അത് നിലനിർത്താനുള്ള തീവ്രശ്രമം, എങ്ങനെയും ധനം സമ്പാദിച്ചാൽ മതി എന്നുള്ള മോഹം, സ്വജനപക്ഷപാതം, കോഴവാങ്ങൽ, അഴിമതി, അക്രമം, അരാജകത്വം, അനിശ്ചിതാവസ്ഥ തുടങ്ങിയവയെല്ലാം ഇന്ന് സർവ്വസാധാരണം. പലവിധത്തിൽ സാധാരണക്കാരായ ജനങ്ങൾ കബളിപ്പിക്കപ്പെടുന്നു. **'കേരളം ദൈവത്തിന്റെ സ്വന്തം നാട്'** എന്ന പ്രയോഗം ഇന്ന് കടലാസുകളിൽ മാത്രം. ഈ നാടിനെ ദൈവം കൈവെടിഞ്ഞിട്ട് നാളുകൾ കുറെയായി. നിരീശ്വരവാദം ഫാഷനായി കൊണ്ടു നടക്കുന്ന നാട്ടിൽ ദൈവം പ്രവേശിക്കയില്ലല്ലോ. ദൈവത്തെ മറന്ന് മാമോനെ സ്വീകരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാമിന്ന് ജീവിക്കുന്നത്. പ്രത്യയശാസ്ത്രത്തിന്റെ പുകമറക്കുള്ളിൽ മനുഷ്യചേതനയെ തളച്ചിടാൻ ശ്രമിക്കുന്ന രാഷ്ട്രീയ കോമരങ്ങൾ അരങ്ങുതകർക്കുന്ന ഒരു നാട്ടിൽ യഥാർത്ഥ ദൈവഭക്തരേക്കാൾ കപട ഭക്തർ കൂടുതലായിരിക്കുന്ന ഒരു സമയത്താണ് നമ്മൾ ജീവിക്കുന്നത്.

നമ്മുടെ സമൂഹത്തിലെ സമകാലികമായ എല്ലാ ദുരന്തങ്ങൾക്കും കാരണം സമൂഹത്തിൽ വന്നിട്ടുള്ള കാഴ്ചപ്പാടിന്റെ മാറ്റമാണ്. പഴമക്കാരുടെ അവികലമായ ദർശന വിശുദ്ധി പുതിയ തലമുറയ്ക്ക് മെല്ലെ നഷ്ടമാവുന്നു.അനുദിന ജീവിതത്തിൽ സങ്കീർണ്ണങ്ങളായിക്കൊണ്ടിരിക്കുന്ന എല്ലാ പ്രശ്നങ്ങളുടേയും അടിവേരുകൾ തേടി നാമെത്തേണ്ടത് പ്രധാനമായും കുടുംബം, മതം, വിദ്യാഭ്യാസം എന്നീ കാര്യങ്ങളിലാണ്.

കൂട്ടുകുടുംബ വ്യവസ്ഥയിൽ നിന്ന് അണുകുടുംബ വ്യവസ്ഥിതിയിലേക്കുള്ള സമൂഹത്തിന്റെ പരിവർത്തനമാണ് ഇന്നത്തെ പല പോരായ്മകൾക്കും പ്രധാന കാരണം. കൂട്ടുകുടുംബം ഒരു കൊച്ചു പ്രപഞ്ചമാണ്. ഈ പ്രപഞ്ചത്തിൽ കുട്ടി കണ്ടു വളർന്ന നിരവധി സ്വഭാവ സവിശേഷതയുള്ളവർ തന്നെയാണ് ഏകദേശം സമൂഹത്തിലുള്ളവരും. അവിടെ കുട്ടികൾ മുതിർന്നവരെ ബഹുമാനിക്കാൻ പഠിക്കുന്നു. തികച്ചും അനൗപചാരികമായ രീതിയിലൂടെ തന്നെ. എന്നാൽ അണുകുടുംബങ്ങളിലെ കുട്ടികൾക്ക് ഇത്തരം പരിശീലനം നഷ്ടമായിക്കൊണ്ടിരിക്കുകയാണ്. ഇവിടെ അച്ഛൻ, അമ്മ, ഒന്നോ രണ്ടോ കുട്ടികൾ. ഇന്നത്തെ കുട്ടികളുടെ ജീവിതം വീട്, സ്കൂൾ, ട്യൂഷൻ, ഹോംവർക്ക് എന്നിവയിലേക്ക് മാത്രം ഒതുങ്ങുന്നു. തങ്ങളുടെ തൊട്ടു മുൻപിൽ തന്നെയുള്ള വിവിധതരം ആളുകളുമായി ഇടപഴകാനോ, അവരുടെ വൈവിധ്യങ്ങളായ സ്വഭാവ സവിശേഷതകൾ തിരിച്ചറിയാനോ, ഉള്ള അവസരങ്ങൾ അവർക്ക് നഷ്ടമാകുന്നു. അവരാകെ കാണുന്നത്, എപ്പോഴും എല്ലാ കാര്യത്തിനും നിയന്ത്രണം ഏർപ്പെടുത്തുന്ന അദ്ധ്യാപകർ, എപ്പോഴും പഠിക്കൂ പഠിക്കൂ എന്ന് പറയുന്ന ഒരമ്മ, കുടുംബ ജീവിതത്തിന്റെ ഉപരിപ്ലവമായ കാര്യങ്ങളിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ച് മുൻപോട്ട് പോകുന്ന ഒരച്ഛൻ, ഒരു സഹോദരൻ അല്ലെങ്കിൽ ഒരു സഹോദരി. ഇത്രമാത്രം. ഇന്നത്തെ കുട്ടികൾക്ക് ഒന്നിനും സമയം തികയാറില്ല. സമയം കിട്ടിയാലല്ലേ മൂല്യങ്ങളെന്താണെന്നും അവയുടെ ആവശ്യമെന്താണെന്നും മനസ്സിലാക്കാൻ സാധിക്കൂ.

മനുഷ്യനെ എല്ലാ കാലത്തും അപഥ സഞ്ചാരത്തിൽനിന്ന് രക്ഷിക്കാനുള്ള ഉപാധിയായിരുന്നു മതം. എന്നാൽ ഇന്ന് മനുഷ്യന്റെ ഈശ്വരവിശ്വാസത്തിന് കാര്യമായ തകരാറ് സംഭവിച്ചിരിക്കുന്നു. മതം തരുന്ന മനോനിയന്ത്രണത്തിന് പകരം നൽകാൻ ഈ ലോകത്ത് മറ്റൊന്നിനും കഴിയില്ല. മനുഷ്യന്റെ ഈശ്വരാവ

ബോധത്തിൽ വന്ന അപചയങ്ങളെ മാറ്റാൻ നാം ബോധപൂർവ്വം ശ്രമിക്കണം. മനുഷ്യ സംസ്കാരത്തിന് മുഴുവനിന്ന് ഈശ്വരാവബോധം കുറഞ്ഞ് വരുമ്പോൾ ഈശ്വര വിശ്വാസികളെല്ലാവരും ഒരുമിച്ച് നിന്ന് അതിന് പരിഹാരം തേടണം.

സമൂഹത്തെ ശ്രേഷ്ഠമാക്കുന്നതിൽ ഒരു വലിയ പങ്ക് വിദ്യാഭ്യാസത്തിനുള്ളതാണ്. വിദ്യാഭ്യാസം മനുഷ്യന്റെ പരമ പ്രധാനമായ മൗലികാവകാശങ്ങളിലൊന്നാണ്. മാതാപിതാക്കൾ തങ്ങളുടെ മക്കൾക്ക് ഏറ്റവും നല്ല വിദ്യാഭ്യാസം നൽകാനുള്ള പരിശ്രമത്തിൽ വളരെ ശ്രദ്ധാലുക്കളാണ്. എന്നാൽ ഓരോ വ്യക്തിക്കും ലഭിക്കുന്ന വിദ്യാഭ്യാസത്തോടൊപ്പം ഒരു നല്ല മനുഷ്യനായിരിക്കേണ്ടത് എങ്ങനെയെന്നും കൂടി പഠിപ്പിക്കുവാൻ കഴിയാതെ പോയതിന്റെ ദൂഷ്യഫലം ഇന്ന് എല്ലാ മേഖലകളിലും നാം കാണുന്നു. ദാനിയേൽ ഗോൾമാൻ എന്ന പ്രശസ്ത ചിന്തകൻ ഇപ്രകാരം പറയുന്നു. 'വിദ്യാർത്ഥികൾ വായിക്കാനും, എഴുതാനും പഠിക്കുന്നുണ്ടോ എന്നതിലാണ് ഇന്ന്മാതാപിതാക്കൾക്ക് കൂടുതൽ ശ്രദ്ധ. അവർ അടുത്തയാഴ്ച ജീവനോടിരിക്കുമോ എന്നതിനേക്കാൾ.......'

വിശാല സമൂഹത്തിന്റെ എല്ലാ മേഖലകളെയും ആഴത്തിൽ ബാധിച്ച ആശയക്കുഴപ്പങ്ങളും ക്രമഭംഗങ്ങളും വിദ്യാഭ്യാസ രംഗത്തെയും സാരമായി താറുമാറാക്കിയിരിക്കുന്നു. വേണ്ടത്ര ആലോചനയില്ലാതെ വിദ്യാഭ്യാസ രംഗത്തെ ദുരവസ്ഥ പരിഹരിക്കാൻ ഇതുവരെ നടത്തിയ വിഫല ശ്രമങ്ങളുംസൂത്രപ്പണികളും കൂടുതൽ സങ്കീർണ്ണമായ പ്രശ്നങ്ങൾക്ക് വഴിതെളിച്ചതേയുള്ളൂ. നിർഭാഗ്യകരമെന്നു പറയട്ടെ, വിദ്യാഭ്യാസ മേഖലയിൽ ഏറ്റവും അവഗണിക്കപ്പെട്ടത് 'വിദ്യാഭ്യാസ മൂല്യ'ങ്ങളാണ്.

വിദ്യാലയങ്ങളിൽ നാം വർഷങ്ങളോളം പഠിക്കുന്നത് ഭാഷയും, ഗണിതവും, ശാസ്ത്രവും മാത്രമല്ല മനുഷ്യത്വം വളർത്താൻ ഉപകരിക്കുന്ന വിവിധ മൂല്യങ്ങൾ കൂടിയാണ്. കുട്ടിക്കാലത്തു തന്നെ മൂല്യ സ്വീകരണം നടത്തി വളർന്നു വന്നാൽ മാത്രമേ ജീവിതത്തിന്റെ വിവിധ മേഖലകളിലും, സാഹചര്യങ്ങളിലും ഉചിതമായി പ്രവർത്തിക്കാൻ നമുക്കു കഴിയൂ. മൂല്യബോധത്തിൽ വളരാൻ നമ്മെ സഹായിക്കേണ്ടത് മാതാപിതാക്കളും, അധ്യാപകരും മറ്റുമാണ്. വീട്ടിൽ വച്ച് നേടുന്ന മര്യാദയുടെ ബാലപാഠങ്ങൾ സ്കൂളിലും സ്കൂളിനു പുറത്തു വച്ചും വികസിപ്പിക്കാനുള്ള അവസരങ്ങൾ നമുക്കുണ്ടാകണം. അത്തരം സന്ദർഭങ്ങൾ ഉചിതമായി ഉപയോഗിക്കുമ്പോഴാണ് നാം മൂല്യങ്ങളിൽ വളരുന്നത്.

ആധുനിക കാലത്ത് കേൾക്കുന്ന ഏറ്റവും വലിയ പരാതിയാണ് കുട്ടികൾക്ക് ശരിയായ വിദ്യാഭ്യാസം ലഭിക്കുന്നില്ല എന്നത്. ഇങ്ങനെ പറയാൻ കാരണം സമൂഹത്തിലും വിദ്യാലയത്തിലും കുടുംബത്തിലും നല്ലരീതിയിൽ കുട്ടിയെ വളർത്താൻ സമയം കിട്ടുന്നില്ല എന്നതാണ്. വളരെയധികം ഭാരമാണ് ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായം കുട്ടികളുടെയും അദ്ധ്യാപകരുടെയും മേൽ വച്ചു കെട്ടുന്നത്. ആത്മാർത്ഥമായി ജോലി ചെയ്യുന്ന അധ്യാപകർ, യഥാർത്ഥത്തിൽ ഭാരം വഹിക്കുന്ന കാളകളാണ്. കുട്ടികളുടെ കാര്യവും ഇങ്ങനെതന്നെ. ഇങ്ങനെ കഷ്ടപ്പെടുന്നതിനിടയിൽ സ്വഭാവ രൂപീകരണത്തിന് എവിടെയാണ് സമയം? ധാർമ്മിക മൂല്യങ്ങളെ ഉയർത്തിപ്പിടിക്കാനുള്ള വിദ്യാഭ്യാസമാണ് വിവിധ പ്രശ്നങ്ങൾ പരിഹരിക്കുവാൻ പര്യാപ്തമായി തീരുന്നത്. ആത്മീയവും ധാർമ്മികവുമായ മൂല്യങ്ങളെ വിസ്മരിച്ചുകൊണ്ട് നടപ്പിലാക്കുന്ന വിദ്യാഭ്യാസ പ്രവർത്തനങ്ങൾ പലവിധ ദോഷഫലങ്ങൾ സൃഷ്ടിക്കപ്പെടുന്നതിന് കാരണമാകുന്നുണ്ട്.

സത് സ്വഭാവമുള്ള മനുഷ്യൻ വീടിനും, നാടിനും കൊള്ളാവുന്നവനുമാണ്. മൂല്യങ്ങളിൽ അടിയുറച്ച് വളരുകയും നല്ല ശീലങ്ങളിലൂടെ അത് പരിപോഷിപ്പിക്കുകയും ചെയ്യുമ്പോഴാണ് ഒരുവൻ സത് സ്വഭാവിയായി തീരുന്നത്. മഹാനായ പാൽക്കിവാല ഒരിക്കൽ പറഞ്ഞു. "ഇന്ത്യയിൽ ഇന്ന് പലതിനും ക്ഷാമമുണ്ട്. എന്നാൽ സ്വഭാവശുദ്ധിയുള്ള മനുഷ്യരോളം ക്ഷാമം മറ്റൊന്നിനുമില്ല" എന്ന്.

യഥാർത്ഥ മനുഷ്യന് പ്രിയപ്പെട്ടതാകണം മാനുഷിക മൂല്യങ്ങൾ. സ്നേഹം, സത്യം, നീതി, ധർമ്മം, അച്ചടക്കം, സഹകരണം, ഔദാര്യം എന്നിങ്ങനെയുള്ള മൂല്യങ്ങൾ നാം സ്വായത്തമാക്കണം. മൂല്യങ്ങൾ ജീവിതത്തിന് കരുത്തും, വെളിച്ചവുമേകും. അവയില്ലാത്ത ജീവിതം അന്ധകാരമയവും അപകടകരവുമായിരിക്കും.

സ്വാർത്ഥതയും അഴിമതിയും നാടു ഭരിക്കുന്നുവെങ്കിൽ നാമതിനെ കുറ്റം പറഞ്ഞിട്ടു മാത്രം കാര്യമില്ല. ആവുന്ന വിധത്തിൽ വെളിച്ചം പരത്താൻ കഴിയണം. അതിന് ആദ്യം വേണ്ടത് വെളിച്ചത്തിന്റെയും നന്മയുടെയും സന്താനങ്ങളായി നാം മാറുകയാണ് വേണ്ടത്. ഇതിനുള്ള ഒരുക്കം വളരെ ചെറുപ്പത്തിൽ തന്നെ തുടങ്ങിയിരിക്കണം. "ചൊട്ടയിലെ ശീലം ചുടല വരെ" എന്നാണല്ലോ ചൊല്ല്. കതിരിൽ വളം വച്ചിട്ട് കാര്യമില്ലല്ലോ. ഇപ്രകാരം മൂല്യങ്ങളുടെ സംവാഹകരും, പ്രവാചകരുമായി മാറുന്നിടത്താണ് നമുക്കും, നാമുൾപ്പെടുന്ന സമൂഹത്തിനും ശരിയായ മോചനം ലഭിക്കുന്നത്.

ഉത്കൃഷ്ടമായതിന് മൂല്യത കൽപ്പിക്കുന്ന പ്രക്രിയയിലേക്ക് കുട്ടികളെ നയിക്കാൻ ഉതകുന്ന ഉപാധികളായി എല്ലാ വിദ്യാഭ്യാസ പ്രവർത്തനങ്ങളേയും രൂപപ്പെടുത്തേണ്ടിയിരിക്കുന്നു. ഇത് നടപ്പിലാക്കാൻ കഴിയാത്തതാണ് ഇന്നിന്റെ ശാപം. ഈ ശാപത്തിൽ നിന്നുള്ള പുനർജനികൾ പുഷ്പിക്കുന്ന നല്ലപ്രഭാതങ്ങൾക്കായി നമുക്കു കാത്തിരിക്കാം. നന്മ നിറഞ്ഞ വ്യക്തികളുടെ എണ്ണം വർദ്ധിച്ചു വന്നാൽ നമ്മുടെ നാട് നന്നാവും. അപ്പോൾ നാം കേൾക്കാറുള്ള സ്വർഗ്ഗരാജ്യം ഈ ഭൂമിയിലും നിലവിൽ വരും. അതിനു സാധിച്ചാൽ വിദ്യാഭ്യാസം ധന്യമാണ്. പവിത്രമാണ്......

---


സഹായക ഗ്രന്ഥങ്ങൾ/ വ്യക്തികൾ

ചിന്താശലകങ്ങൾ - പാലാ കെ. എം. മാത്യു

പ്രൊഫ. ബി. ഹൃദയകുമാരി




# മുറ്റത്തെ നന്മ മരം

## ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

ഓർമ്മകൾ നമ്മെ മടക്കിവിളിക്കുകയാണ്.

ഇവിടെ ഒരു തലമുറയുണ്ടായിരുന്നു. ദൈവത്തെ ജീവിതത്തിലെ മറ്റേതു കൗതുകങ്ങളെക്കാളും വിലമതിച്ചിരുന്ന ഒരു തലമുറ. നേരംപുലരും മുമ്പേ ഉണർന്ന് മഞ്ഞിലൂടെയും മഴയിലൂടെയും വകഞ്ഞുണ്ടാക്കിയ വഴിയിലൂടെ ഓരോ പ്രഭാതത്തിലും നാട്ടിൻ പുറങ്ങളിലെ ആ പഴയ മണമുള്ള ദൈവാലയങ്ങളിലെത്തി അവർ. ഏറ്റവും നല്ല വസ്ത്രം ഞായറാഴ്ചകൾക്കുവേണ്ടി കരുതി വെച്ചു. സങ്കടങ്ങളിൽ 'എന്റെ ഈശോയെ' എന്ന് വലിയവായിൽ നിലവിളിച്ചു. തലമുറകൾക്കുവേണ്ടി പ്രാർത്ഥനാപ്പായിലിരുന്നു കരഞ്ഞു. 'ജറുസലെമേ ഞാൻ നിന്നെ മറക്കുന്നെങ്കിൽ എന്റെ വലത് കൈ എന്നെ മറക്കട്ടെ. നിന്നെ ഞാൻ ഓർക്കുന്നില്ലെങ്കിൽ, ജറുസലേമിനെ എന്റെ ഏറ്റവും വലിയ സന്തോഷത്തെക്കാൾ വിലമതിക്കുന്നില്ലെങ്കിൽ നിന്റെ നാവ് അണ്ണാക്കിൽ ഒട്ടിപ്പോകട്ടെ'(സങ്കീർത്തനം 137) എന്നതായിരുന്നു അവരുടെ ഹൃദയ സങ്കീർത്തനം.

ഇന്നത്തേതുപോലെ ആയിരുന്നില്ല ആ കാലം. വീടിനകം ബാറായും ഹൃദയങ്ങൾ ചെന്തെരുവുകളായും മാറി ദുഷിച്ചു പോകുകയും ചെയ്യുന്ന നമ്മുടെ വർത്തമാന സന്ധ്യകൾക്ക് കരയാനല്ലാതെ മറ്റെന്താവും. കർത്താവേ ഞങ്ങളുടെ ദിനങ്ങളെ പണ്ടത്തേതുപോലെ ആക്കണമെ.(വിലാപങ്ങൾ 5/21) എന്ന് പ്രാർത്ഥിച്ച് ദേവാലയം വിട്ടിറങ്ങുമ്പോഴാണ്, പോയ കാലത്തിന്റെ തിരുശേഷിപ്പുകൾ പോലെ ചില രൂപങ്ങളെ സ്വർഗം കാണിച്ചു തരുന്നത്. ഉത്ഥിതന്റെ കല്ലറയിലെ തിരുക്കച്ചപ്പോലെ, മണ്ണിൽ നിന്ന് ഒത്തിരി ഉയർന്നുപോയ മാനത്തിന്റെ അടർന്നുവീണ ഒരു നിലാത്തുണ്ടു പോ ലെ,

മരിച്ചിട്ടും മരിക്കാത്ത ഓർമ്മകളുടെ മഴപ്പെയ്ത്തു പോലെ ചിലർ, പിന്നെ അവരെ കുറിച്ചുള്ള സുഖവിചാരങ്ങൾ.

സിറിൽ ബസേലിയോസ് കാതോലിക്കാബാവാ. അദ്ദേഹത്തെ കുറിച്ച് ഒരു ജീവചരിത്ര ഗ്രന്ഥമെഴുതിയപ്പോൾ ആദ്യത്തെ അദ്ധ്യായത്തിന്റെ തലക്കുറി 'മുറ്റത്തെ നൻമ മരം' എന്നായിരുന്നു. എല്ലാ അർത്ഥത്തിലും നന്മ മാത്രം വിളയിച്ച വൃക്ഷം. പൂർവ്വ യൗസേപ്പിനെ കുറിച്ച് ബൈബിൾ പറയുന്നതു പോലെ, നീരുറവയ്ക്കരികെ നിൽക്കുന്ന ഫലപ്രദമായ വൃക്ഷമാണ് ജോസഫ്. അതിന്റെ ശാഖകൾ മതിലിന് മീതെ പടർന്നു നിൽക്കുന്നു. (ഉൽപ്പത്തി 49/22) എന്നത് നൂറ് ശതമാനം ശരിവെയ്ക്കാവുന്ന ഒരാൾ. ഈ മരം വളർന്ന് നമ്മുടെ വീട്ടുമുറ്റത്തായിരുന്നതുകൊണ്ട് ആ നൻമ വേണ്ടത് പോലെ നാം തിരിച്ചറിഞ്ഞിട്ടുണ്ടാവില്ലെന്നേയുള്ളൂ. അയാൾ കുളിച്ചു കയറിയപ്പോൾ പുഴയറിഞ്ഞില്ല, നടന്നുപോയപ്പോൾ മണ്ണിന് നൊന്തില്ല, വാക്കുകൾ ആരെയും മുറിപ്പെടുത്തിയില്ല. എന്നിട്ടും താൻ വരുമ്പോൾ ഉണ്ടായിരുന്നതിനേക്കാൾ ഭേദപ്പെട്ടതായി തന്റെ ചുറ്റുപാടുകളെ അവശേഷിപ്പിച്ചിട്ട് അയാൾ യാത്രയായി. പൊള്ളിക്കാതെ എരിയിച്ച അഗ്നി, ആ സ്നേഹജ്വാല, ആ ഗുരു പ്രസാദം.

സിറിൽ ബസേലിയോസ് കാതോലിക്കാ ബാവ ഏറ്റവും ഒടുവിൽ കൈവെയ്പ് നൽകിയ പുരോഹിതരുടെ ഗണത്തിൽ പെടുന്നതു കൊണ്ടല്ല, അൽത്താരയിലേക്കുള്ള വഴി മൂന്നോളം തവണ മുറിഞ്ഞപ്പോൾ വാത്സല്യത്തിന്റെകരം നീട്ടിത്തന്ന് ഇക്കരെയെത്തിയതിന്റെ നന്ദികൊണ്ടുമല്ല. ഓരോ തവണയും ആ കബറിടത്തിനു മുമ്പിലെത്തുമ്പോൾ എപ്പോഴും കരഞ്ഞുപോകുന്ന ഏതോ ഒരു അദൃശ്യസ്നേഹം വിടാതെ പിന്തുടരുന്നതുകൊണ്ടാണ് നല്ലതുപോലെ അദ്ധ്വാനിച്ച ഒരു പകലിന്റെ ഒടുവിൽ ഈ പാതിരാത്രിയിൽ ഉറക്കത്തിലേക്ക് വഴുതിപോകാതെ ഒരു ജാഗ്രത എന്നെ കൊണ്ടീ വരികളെഴുതിക്കുന്നത്. ഉവ്വ്, ഇപ്പോൾ എന്റെ പരിസരങ്ങളിൽ ഞാൻ ആ സ്നേഹസാന്നിദ്ധ്യമറിയുന്നു.

ജീവിതത്തിന്റെ ഏതെങ്കിലും ഒരു പ്രത്യേക ഘട്ടം കൊണ്ട് ഒരു വ്യക്തിയുടെ ജീവിതത്തെയോ നന്മരങ്ങളേയോ വിലയിരുത്താനാവില്ല എന്ന് ബോധ്യ മായിരുന്നു. അദ്ദേഹത്തെ മുന്നോട്ട് നയിച്ചിരുന്ന നൻമപ്രകാശം. ഏതെങ്കിലും ചില ബലഹീനതകളുടെ പേരിൽ മനുഷ്യരെ തള്ളികളയുമ്പോൾ അവർ ഒരായുസ്സ് കൊണ്ട് നമുക്ക് ചെയ്ത നൻമകളെ നാം മറക്കുകയാണല്ലോ എന്നദ്ദേഹം സങ്കടപ്പെട്ടു. അത്കൊണ്ട് ചില വീഴ്ചകളെ ഗൗരവമായി എടുക്കേണ്ട എന്നുപദേശിച്ചു. വീണുപോയ ചില ജീവിതങ്ങൾക്ക് അവസരങ്ങൾ ഇനിയും കൊടുക്കാമെന്ന് തീരുമാനിച്ചു. വായിച്ച ബൈബിൾ ഭാഗങ്ങൾ മനസ്സിലാക്കുകയും ഗ്രഹിക്കുകയും ചെയ്തത് കൊണ്ടുണ്ടായ അപകടമായിരുന്നു അത്. പക്ഷേ ഞങ്ങൾ മൂത്ത പുത്രൻമാർക്ക് അത് മനസ്സിലായതേയില്ല. വചനം ബുദ്ധിയിൽ നിന്ന് ഹൃദയത്തിലേക്ക്ഊർന്നിറങ്ങി വേരുപിടിച്ച ഒരാളെ മനസ്സിലാക്കാൻ ഞങ്ങൾ പിന്നെയും വൈകി.

ഓരോ തവണയും കാണുമ്പോൾ അദ്ദേഹം മറ്റേതോ ലോകത്തിന്റെ അവകാശിയാണെന്ന് തോന്നിപ്പിക്കുമായിരുന്നു. പുരാതന കാലങ്ങളിൽ നിന്ന് ഇറങ്ങി നടന്ന് വർത്തമാനത്തിലെത്തിയ ഒരു മഹർഷിവര്യനെപ്പോലെ അദ്ദേഹം നമുക്കിടയിൽ നമുക്ക് പരിചിതമില്ലാത്ത ഒരു ഭാഷ സംസാരിച്ചു. ആർ.എസ്.എസ്. നേതാവിനോടെന്നല്ല വേണമെങ്കിൽ പിശാചിനോട് വരെ ഒരു അനുരഞ്ജന സംഭാഷണത്തിന് ഞാൻ തയ്യാറാണെന്ന് വിമർശിച്ചവരോട് തുറന്നടിച്ചു. സുവിശേഷം ഒരു ആദർശത്തിന് അപ്പുറം ഒരു സമീപനമാണെന്ന് ജീവിച്ചുകാണിച്ചു. പാവപ്പെട്ടവനെ കണ്ടപ്പോൾ കണ്ണുനിറഞ്ഞു. ആദിവാസി കുടിലുകളിൽ കയറിയിറങ്ങി. സന്ന്യാസത്തോളം ഉയർന്ന ഒരു സഭയാണിതെന്ന് ആ പാഠങ്ങൾ മറന്ന ഞങ്ങളെ അദ്ദേഹം കൂടെക്കൂടെ ഓർമിപ്പിച്ചു. രോഗവേദനകൾക്കുനടുവിൽ ഒരു സാധാരണ വിശ്വാസിയെപ്പോലെ എനിക്കു വേണ്ടി പ്രാർത്ഥിക്കണമെന്നപേക്ഷിച്ചു.

സിറിൽ ബസേലിയോസ് കാതോലിക്കാ ബാവായുടെ ജീവചരിത്രകുറിപ്പ് അല്ല ഇത്. നേട്ടങ്ങളുടെ വിവരണ പട്ടികയും അല്ല. നമുക്കിടയി ഇങ്ങനെയൊരാൾ ജീവിച്ചിരുന്നുവെന്ന്. സ്വയം ഓർമ്മപ്പെടുത്താൻ ഒരു ശ്രമം. ആ ബാക്കിയായ ദർശന പ്രഭയിലേക്കിറങ്ങി നിന്ന് വീണ്ടും ഊർജ്ജം സ്വീകരിക്കാൻ ഒരു ക്ഷണം. നിത്യതയുടെ നിലാത്തുണ്ടുമായി ജീവിക്കാനുള്ള വിളി എല്ലാവർക്കുമുണ്ടെന്ന് ഈ ജനുവരി മാസത്തിന്റെ സായാഹ്നങ്ങളിൽ നിന്ന് തിരിച്ചറിയാനുള്ള കൃപയ്ക്ക് വേണ്ടി ഒരു പ്രാർത്ഥന.

പിന്നെ ഈ ഓർമ്മകളുടെ തണൽ എന്നുമുണ്ടാവണമേ എന്ന ഒട്ടും കലർപ്പില്ലാത്ത ആഗ്രഹം. "നീതിമാൻമാരുടെ ആത്മാവ് ദൈവകരങ്ങളിലാണ്. ഒരു ഉപദ്രവവും അവരെ സ്പർശിക്കുകയില്ല. അവർ മരിച്ചതായി ഭോഷന്മാർ കരുതി. അവരുടെ മരണം പീഢനമായും നമ്മിൽ നിന്നുള്ള വേർപാട് നാശമായും അവർ കണക്കാക്കി. അവരാകട്ടെ ശാന്തി അനുഭവിക്കുന്നു". (ജ്ഞാനം 3/1-3)






# "സഭയ്ക്കു പുറത്ത് രക്ഷയില്ല"

റവ. ഡോ. വർഗീസ് നടുതല

സഭാ പിതാക്കൻമാരായ സിപ്രിയാൻ, ഒരിജൻ, തെർത്തുല്യൻ എന്നിവർ ശക്തമായി പഠിപ്പിച്ചു, കത്തോലിക്കാ സഭയ്ക്ക് പുറത്ത് രക്ഷയില്ല. കത്തോ ലിക്കാ സഭ സാർവ്വത്രികമാണ് എന്ന അടിസ്ഥാന വിശ്വാസ പ്രമാണത്തിന്റെ ആഴങ്ങളിൽ നിന്ന് വിചിന്തനം ചെയ്യേണ്ട ഒരു സത്യമാണിത്. അങ്ങനെ വിചിന്തനം ചെയ്യുമ്പോൾ ഈ സത്യത്തിന്റെ ശരിയായ അർത്ഥം ഉൾക്കൊള്ളാനാകും. അത്തരത്തിലുള്ള വചനാധിഷ്ഠിതമായ ഒരന്വേഷണം കത്തോലിക്കാ സഭയ്ക്ക് പുറത്ത് രക്ഷയില്ല എന്ന പ്രസ്താവനയുടെ പുനർ വായനയ്ക്ക് നിശ്ചയമായും സഹായകമാകും.

ക്രിസ്തുവും സഭയും തമ്മിലുള്ള ആത്മബന്ധം വിശുദ്ധ പൗലോസ് ശ്ലീഹ വ്യക്തമാക്കുന്നു. "കർത്താവായ യേശുക്രിസ്തു തന്റെ ശരീരമായ സഭയുടെ ശിരസ്സും രക്ഷകനുമാണ്" (എഫേ.5:23). കാരണം ക്രിസ്തു സഭയെ സ്നേഹിക്കുകയും അവളെ വിശുദ്ധീകരിക്കാൻ വേണ്ടി തന്നെത്തന്നെ സമർപ്പിക്കുകയും ചെയ്തു (എഫേ.5:25). അവൻ സഭയെ വിശുദ്ധീകരിക്കുന്നതിന് ജലം കൊണ്ട് കഴുകി വചനത്താൽ വെണ്മയുള്ളതാക്കി. ഇത് അവളെ കറയോ ചുളിവോ മറ്റു




കുറവുകളോ ഇല്ലാത്ത മഹത്വപൂർണ്ണയായി തനിക്കു തന്നെ പ്രതിഷ്ഠിക്കുന്നതിനും അവൾ കളങ്കരഹിതയും പരിശുദ്ധയുമായിരിക്കുന്നതിനും വേണ്ടിയാണ് (എഫേ.5:26-27). ക്രിസ്തുവിനാൽ വിശുദ്ധീകരിക്കപ്പെട്ട കത്തോലിക്കാ സഭ, ക്രിസ്തുവിന്റെ ശരീരമാകയാൽ, ക്രിസ്തുവിൽ നിന്ന് കൃപയും ശക്തിയും സ്വീകരിച്ച് ക്രിസ്തുവിൽ, ക്രിസ്തുവിനോടൊപ്പം, ക്രിസ്തുവിന് വേണ്ടി ജീവിക്കുന്നു. അതുപോലെ ക്രിസ്തു സഭയിലും സഭയോടൊപ്പവും ജീവിക്കുന്നു. സഭ ക്രിസ്തുവിലും ക്രിസ്തു സഭയിലും ജീവിക്കുന്നതിന്റെ കാരണം ക്രിസ്തു സഭയുടെ മണവാളനും സഭ ക്രിസ്തുവിന്റെ മണവാട്ടിയും ആണ്. മണവാളനോടൊപ്പം മണവാട്ടിയുണ്ട്. തലയോടൊപ്പം ശരീരവുമുണ്ട്. അങ്ങനെ സഭ ക്രിസ്തുവിലും ക്രിസ്തു സഭയിലും ജീവിക്കുന്നു. കത്തോലിക്കാസഭയുടെ ശിരസ്സായ ക്രിസ്തു സ്വർഗ്ഗത്തിലും ഭൂമിയിലും ഉണ്ട്. അതിനാൽ ക്രിസ്തുവിന്റെ ശരീരവും മണവാട്ടിയുമായ സഭയും സ്വർഗ്ഗത്തിലും ഭൂമിയിലും ഉണ്ട്. ചുരുക്കത്തിൽ ക്രിസ്തുവുള്ളിടത്ത് സഭയും സഭയുള്ളിടത്ത് ക്രിസ്തുവുമുണ്ട്. ക്രിസ്തുവുള്ളിടത്ത് പിതാവും പരിശുദ്ധാത്മാവുമുണ്ട്. അതിനാൽ സഭ പരിശുദ്ധ ത്രിത്വത്തിൽ ജീവിക്കുന്നു. അതിനാൽ കത്തോലിക്കാസഭ പിതാവിന്റെ സ്നേഹത്താലും പുത്രൻ തമ്പുരാന്റെ കൃപയാലും പരിശുദ്ധാത്മാവിന്റെ ആവാസത്താലും നിറഞ്ഞിരിക്കുന്നു. സഭ പരിശുദ്ധ ത്രിത്വത്തിലാകയാൽ സഭാംഗങ്ങൾക്ക് പരിമിതികളുണ്ടെങ്കിൽ സഭയ്ക്ക് പരിമിതികളില്ല. ത്രിയേക ദൈവത്തിന് വെളിയിൽ ഒരു നന്മയുമില്ലാത്തതിനാൽ സഭയ്ക്ക് പുറത്ത് നരകമല്ലാതെ മറ്റൊന്നും ഇല്ല. അങ്ങനെ സഭ ഉൾക്കൊള്ളാത്തതായി ഈ പ്രപഞ്ചത്തിൽഒന്നുമില്ല. ദൈവം സർവ്വവ്യാപിയായിരിക്കുന്നതു പോലെ ക്രിസ്തു ശരീരമായ സഭയും സാർവ്വത്രികമായതിനാൽ കത്തോലിക്കാ സഭയ്ക്ക് പുറത്ത് രക്ഷയില്ല. സഭയ്ക്ക് പുറത്ത് നരകമാണുള്ളത്. അവിടെ രക്ഷയല്ല, ശിക്ഷയാണുള്ളത്.

അവനിൽ (ക്രിസ്തുവിൽ) സർവ്വ സമ്പൂർണ്ണതയും നിവസിക്കണമെന്ന് ദൈവം തിരുമനസ്സായി. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ വസ്തുക്കളെയും അവനിലൂടെ അവിടുന്ന് തന്നോട് അനുരഞ്ജിപ്പിക്കുകയും അവൻ കുരിശിൽ ചിന്തിയ രക്തം വഴി സമാധാനം സ്ഥാപിക്കുകയും ചെയ്തു. (കൊളോ. 1: 19-20). ക്രിസ്തുവിലൂടെ സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാം ദൈവത്തോട് അനുരഞ്ജിക്കപ്പെട്ടെങ്കിൽ ശുദ്ധമനസ്സാക്ഷിക്കനുസരിച്ച് ജീവിക്കുന്നവർ ഏത് വിശ്വാസത്തിലും സംസ്കാരത്തിലും മതത്തിലും ഉൾപ്പെട്ടവരായാലും ഈ അനുരഞ്ജനത്തിൽ ഉള്ളവരാണ്. ക്രിസ്തുവിനാൽ ദൈവത്തോട് അനുരഞ്ജിക്കപ്പെട്ടവർ എന്ന നിലയിൽ അവർ തിരിച്ചറിഞ്ഞാലും ഇല്ലെങ്കിലും ക്രിസ്തുവിന്റെ ഭൗതിക ശരീരമായ കത്തോലിക്കാ സഭയുടെ ഭാഗമാണ്. അതിനാൽ അവരും രക്ഷിക്കപ്പെടുന്നത് ക്രിസ്തു വഴി സഭയിലൂടെയാണ്. അതുകൊണ്ട് സഭയ്ക്ക് പുറത്ത് രക്ഷയില്ല.

ഈ യുഗത്തിലും വരാനിരിക്കുന്ന യുഗത്തിലും എല്ലാ ആധിപത്യങ്ങൾക്കും അധികാരങ്ങൾക്കും ശക്തികൾക്കും പ്രഭുത്വങ്ങൾക്കും അറിയപ്പെടുന്ന എല്ലാ നാമങ്ങൾക്കും ഉപരി അവനെ ഉപവിഷ്ടനാക്കി. അവിടുന്ന് എല്ലാ വസ്തുക്കളെയും അവന്റെ പാദങ്ങൾക്ക് കീഴിലാക്കുകയും എല്ലാറ്റിനും മുകളിൽ അവനെ സഭയ്ക്ക് തലവനായി നിയമിക്കുകയും ചെയ്തു. സഭ അവന്റെ ശരീരമാണ്, എല്ലാ വസ്തുക്കളിലും സകലവും പൂർത്തിയാക്കുന്ന അവന്റെ പൂർണ്ണതയുമാണ്. (എഫേ1 ,21-23). ക്രിസ്തു എല്ലാമാണ്, എല്ലാവരിലുമാണ് (കൊളോ 3/11). ക്രിസ്തു എല്ലാവരിലും ഉള്ളതിനാൽ എല്ലാവരും രക്ഷ പ്രാപിക്കുന്നത് ക്രിസ്തുവിലൂടെയാണ്. കത്തോലിക്കാ സഭ ക്രിസ്തുവിന്റെ ശരീരമായതിനാൽ

ക്രിസ്തുവിലൂടെ രക്ഷപ്രാ പിക്കുന്നവരെല്ലാം പ്രത്യക്ഷ മായോ പരോക്ഷമായോ കത്തോലിക്കാ സഭയുടെ ഭാഗമാണ്. രക്ഷിക്കപ്പെടുന്നവർ പ്രത്യക്ഷമായോ പരോക്ഷമായോ കത്തോലിക്കാ സഭയുടെ അംഗങ്ങ ളാണ്. അതിനാൽ കത്തോലിക്കാ സഭക്കു പുറത്ത് നിൽക്കുന്നവർ പോലും ക്രിസ്തുവിനാൽ രക്ഷിക്ക പ്പെടുന്നതോടുകൂടി അവർ അംഗീകരിച്ചാലും ഇല്ലെ ങ്കിലും കത്തോലിക്കാ സഭയുടെ ഭാഗമായി തീരുന്നു. അതുകൊണ്ട് കത്തോലിക്കാ സഭയ്ക്ക് പുറത്ത് രക്ഷയില്ല.

"അവനിൽ (യേശുവിൽ) സ്വർഗ്ഗത്തിലും ഭൂമിയി ലുമുള്ള ദൃശ്യവും അദൃശ്യവുമായ എല്ലാ വസ്തുക്കളും സൃഷ്ടിക്കപ്പെട്ടു. സിംഹാസനങ്ങളോ, ആധിപത്യങ്ങളോ എന്തുമാകട്ടെ എല്ലാം അവനിലൂടെയും അവനു വേണ്ടിയുമാണ് സൃഷ്ടിക്കപ്പെട്ടത്. അവനാണ് എല്ലാറ്റിനും മുമ്പുള്ളവൻ. അവനിൽ സമസ്തവും സ്ഥിതി ചെയ്യുന്നു. അവൻ സഭയാകുന്ന ശരീരത്തിന്റെ ശിരസ്സാണ്". (കൊളോ 1:16-18). സർവ്വരും സൃഷ്ടി ക്കപ്പെട്ടത് ക്രിസ്തുവിലൂടെയും ക്രിസ്തുവിനു വേണ്ടിയും അവനിലൂടെ രക്ഷ ലഭിക്കുന്നതിനും വേണ്ടിയാണ്. അവനിലൂടെ രക്ഷ ലഭിക്കുന്നവരെല്ലാം അവന്റെ ശരീരമായ സഭയുടെ ഭാഗമാണ്. അതിനാൽ സഭയ്ക്ക് പുറത്ത് രക്ഷയില്ല..

"ദൈവം അവനെ അത്യധികം ഉയർത്തി. എല്ലാ നാമങ്ങൾക്കും ഉപരിയായ നാമം നൽകുകയും ചെയ്തു. ഇത് യേശുവിന്റെ നാമത്തിനുമുമ്പിൽ സ്വർഗ്ഗത്തിലും ഭൂമിയിലും പാതാളത്തിലുമുള്ള സകലരും മുട്ടുകൾ മടക്കുന്നതിനും യേശുക്രിസ്തു കർത്താവാണെന്ന് പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി എല്ലാ നാവുകളും ഏറ്റുപറയുന്നതിനും വേണ്ടിയാണ്". (ഫിലി 2: 9-11). പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി യേശുക്രിസ്തു കർത്താവാണെന്ന് ഏറ്റുപറയുന്ന എല്ലാവരും ക്രിസ്തുവിന്റെ ശരീരമായ സഭയുടെ അംഗങ്ങളാണ്. അങ്ങനെ രക്ഷിതർ പരോക്ഷമായോ പ്രത്യക്ഷമായോ സഭയ്ക്കുള്ളിലാണ്. അതുകൊണ്ട് സഭയ്ക്ക് പുറത്ത് രക്ഷയില്ല.

"പത്രോസ് അവരോട് സംസാരിച്ചു തുടങ്ങി, സത്യമായും ദൈവത്തിനു പക്ഷപാതമില്ലെന്നും അവിടു ത്തെ ഭയപ്പെടുകയും നീതി പ്രവർത്തിക്കുകയും ചെയ്യുന്ന ആരും ഏതു ജനതയിൽപ്പെട്ടവനായാലും അവിടുത്തേക്ക് സ്വീകാര്യനാണെന്നും ഞാൻ സത്യമായും അറിയുന്നു" (അപ്പ. 10: 34-35). നന്മ പ്രവർത്തിക്കുന്ന ആരും ദൈവത്തിന് സ്വീകാര്യരാണ്. അങ്ങനെ സ്വീകാര്യരായിരിക്കുന്നവർ ക്രിസ്തുശരീരമായ സഭയു ടേതുമാണ്. അതിനാൽ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്ന എല്ലാവരും പ്രത്യക്ഷമായോ പരോക്ഷമായോ കത്തോലിക്കാ സഭയുടെ ഭാഗമാണ്. അതുകൊണ്ട് കത്തോലിക്കാ സഭയ്ക്ക് പുറത്ത് രക്ഷയില്ല.

ദൈവം ഒന്നേയുള്ളൂ. "അങ്ങല്ലാതെ എല്ലാവരോടും കരുണ കാണിക്കുന്ന മറ്റൊരു ദൈവം ഇല്ല". (ജ്ഞാനം 12:13). എല്ലാവരോടും കരുണ കാണിക്കുന്ന ദൈവം ഏകജാതനെ അയച്ച് രക്ഷ നൽകി. ആ രക്ഷ സർവ്വർക്കും ഉള്ളതാണ്. "യേശുവിലല്ലാതെ മറ്റാരിലും രക്ഷയില്ല. ആകാശത്തിന് കീഴെ മനുഷ്യരുടെയിടയിൽ നമുക്ക് രക്ഷയ്ക്കുവേണ്ടി (യേശുനാമമല്ലാതെ) മറ്റൊരു നാമവും നൽകപ്പെട്ടിട്ടില്ല". (അപ്പ. 4: 11-12). യേശുക്രിസ്തുവെന്ന ഏക രക്ഷകനേയുള്ളൂ. അതിനാൽ ഏക രക്ഷകനായ ക്രിസ്തുവിലൂടെയുള്ള രക്ഷ പ്രത്യക്ഷമായോ പരോക്ഷമായോ സ്വീകരിക്കുന്ന എല്ലാവരും കത്തോലിക്കാ സഭയുടെ ഭാഗമായി കഴിഞ്ഞു. യേശുവല്ലാതെ വേറെ രക്ഷകനില്ലാത്തതിനാൽ സത്യേക ദൈവത്തെ അറിയുന്നവരും അല്ലാത്തവരും രക്ഷിക്ക പ്പെടുന്നത് ക്രിസ്തുവിലൂടെയാണ്. ക്രിസ്തു രക്ഷിക്കു ന്നവരെല്ലാം ക്രിസ്തുവിന്റെ മൗതിക ശരീരമായ കത്തോലിക്കാ സഭയുടെ ഭാഗമാണ്. അതുകൊണ്ട് സഭയ്ക്കുള്ളിലും സഭയിലൂടെയുമാണ് രക്ഷ. സഭയ്ക്ക് പുറത്ത് രക്ഷയില്ല.

"അവൻ നമ്മുടെ പാപങ്ങൾക്ക് പരിഹാര ബലിയാണ്, നമ്മുടെ മാത്രമല്ല ലോകം മുഴുവന്റെയും പാപങ്ങൾക്ക് (1യോഹ 2:2). "അവിടുത്തെ കൃപയുടെ സമൃദ്ധിക്കൊത്ത് നമുക്ക് ക്രിസ്തുവിൽ പാപമോചനവും അവന്റെ രക്തം വഴി രക്ഷയും കൈവന്നിരിക്കുന്നു". (എഫേ 1:7). ലോകം മുഴുവന്റെയും പാപങ്ങൾക്ക് പരിഹാ രമായി തീർന്ന ക്രിസ്തുവിന്റെ കൃപ പ്രത്യക്ഷമായോ പരോക്ഷമായോ സ്വീകരിച്ചാണ് ഏതു മനുഷ്യനും രക്ഷ പ്രാപിക്കുന്നത്. അതിനാൽ പ്രത്യക്ഷമായോ പരോക്ഷ മായോ സത്യേക ദൈവത്തിൽ നിന്ന് കൃപ സ്വീകരിച്ചു മാത്രമേ ആർക്കും നന്മയും നീതിയും പ്രവർ ത്തിക്കാനാവൂ. അതിനാൽ നീതിയും നന്മയും പ്രവർ ത്തിക്കുന്ന എല്ലാവരും പ്രത്യക്ഷമായോ പരോക്ഷമായോ സഭയുടെ ഭാഗമാണ്. അവർ സഭയിലൂടെയാണ് രക്ഷ പ്രാപിക്കുന്നത്. അതിനാൽ കത്തോലിക്കാസഭയ്ക്ക് പുറത്ത് രക്ഷയില്ല.

കത്തോലിക്കാസഭയുടെ സാർവ്വത്രിക സ്വഭാവം സർവ്വതിനെയും ഉൾക്കൊള്ളുന്നു. ഏക രക്ഷകനായ ക്രിസ്തുവിലൂടെ രക്ഷിക്കപ്പെടുന്ന എല്ലാവരും കത്തോ ലിക്കനോ അകത്തോലിക്കനോ, അക്രൈസ്തവനോ ആരുതന്നെയായാലും യേശുവിന്റെ ശരീരമായ കത്തോലിക്കാ തിരുസഭയുടെ ഭാഗമായിത്തീരുന്ന തുകൊണ്ടാണ് കത്തോലിക്കാസഭയ്ക്ക് പുറത്ത് രക്ഷയില്ല എന്ന് സഭാപിതാക്കൻമാർ പഠിപ്പിച്ചത്. അതുകൊണ്ട് കത്തോലിക്കരായിരിക്കുന്നതിൽ നമുക്ക് അഭിമാനിക്കാം





# സുവിശേഷത്തിന്റെ ആനന്ദം

ഡോ. പി. ജി. തോമസ്കുട്ടി പനച്ചിക്കൽ

**ആമുഖം**

2013 നവംബർ 26 ചൊവ്വാഴ്ച ക്രിസ്തുരാജ തിരുനാൾ ദിവസം വിശ്വാസ വർഷത്തിന്റെ സമാപനം കുറിച്ചുകൊണ്ട് പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പ ''സുവിശേഷത്തിന്റെ ആനന്ദം'' (Evangeli Gaudium) എന്ന അപ്പസ്തോലിക ഉദ്ബോധനം പരിശുദ്ധ സിംഹാസനത്തിന്റെ വാർത്താവിനിമയ കാര്യാലയത്തിൽ വച്ച് പ്രസിദ്ധീകരണത്തിനു നൽകി. അഞ്ച് അധ്യായങ്ങളിലായി 286 ഖണ്ഡികകളിലൂടെ സഭ അജപാലനത്തിന്റെയും സുവിശേഷ ദൗത്യത്തിന്റെയും പാതകളിൽ മടി കൂടാതെ ചരിച്ച് പരിവർത്തനം ചെയ്യണം എന്ന തന്റെ സ്വപ്നം പരിശുദ്ധ പിതാവ് വെളിപ്പെടുത്തുന്നു. അപ്പസ്തോലിക ഉദ്ബോധനം പുറത്തിറക്കിക്കൊണ്ട് മാർപ്പാപ്പ പറഞ്ഞു: വരും വർഷങ്ങളിൽ സഭയുടെ പ്രയാണത്തിൽ നവീനപാതകൾ നിർദ്ദേശിക്കുന്നതു മുഖേന, സുവിശേഷത്തിന്റെ ആനന്ദത്താൽ പൂരിതരായി സുവിശേഷ വൽക്കരണത്തിന്റെ ഒരു പുതിയ അധ്യായം ആരംഭിക്കുവാൻ ക്രൈസ്തവ വിശ്വാസികളെ പ്രോൽസാഹിപ്പിക്കുന്നതിനാണ് ഞാനാഗ്രഹിക്കുന്നത്.

ഫ്രാൻസിസ് മാർപ്പാപ്പ അപ്പസ്തോലിക ഉദ്ബോധനം ആരംഭിക്കുന്നത് ഇങ്ങനെയാണ്: യേശുവുമായി നേർക്കാഴ്ച നടത്തുന്ന സകലരുടെയും ഹൃദയങ്ങളിലും ജീവിതങ്ങളിലും സുവിശേഷത്തിന്റെ ആനന്ദം നിറയുന്നു. ഈ രക്ഷയുടെ വാഗ്ദാനം സ്വീകരിക്കുന്ന എല്ലാവരും പാപത്തിൽ നിന്നും ആന്തരിക ശൂന്യതയിൽ നിന്നും ഏകാന്തതയിൽ നിന്നും സ്വതന്ത്രരാകുന്നു. ക്രിസ്തുവിനോടു കൂടി സന്തോഷം നിരന്തരം ജനിക്കുന്നു . ഈ ആനന്ദം സാർവ്വത്രികമാണ്; അതുകൊണ്ടു തന്നെ ആരും കർത്താവിന്റെ ഈ ക്ഷണത്തിൽ നിന്നു വിട്ടു നിൽക്കരുത്. യേശുവിലേക്ക് നാം ഒരു ചുവടു വയ്ക്കുമ്പോൾ വിരിച്ചു പിടിച്ച കരങ്ങളുമായി യേശു നമ്മെ കാത്തിരിക്കുകയായിരുന്നുവെന്നു നാം തിരിച്ചറിയുന്നു.

**രക്ഷയുടെ ആനന്ദം വിശുദ്ധ ഗ്രന്ഥത്തിൽ**

രക്ഷയുടെ ഈ ആനന്ദത്തെ കുറിച്ച് പഴയ നിയമത്തിൽ അനേകം പരാമർശങ്ങൾ ഉണ്ട്. കാത്തിരുന്ന മിശിഹായെ അഭിവാദനം ചെയ്തുകൊണ്ട് എശയ്യ പറയുന്നു അങ്ങു ജനതയെ വർദ്ധിപ്പിച്ചു. അവർക്ക് അത്യധികമായ ആനന്ദം നൽകി . വീണ്ടും നാം അവിടെ വായിക്കുന്നു. സീയോൻ വാസികളെ ആർത്തട്ടഹസിക്കുവിൻ; സന്തോഷത്തോടെ കീർത്തനങ്ങൾ ആലപിക്കുവിൻ. ഇസ്രായേലിന്റെ പരിശുദ്ധനായവൻ മഹത്വത്തോടെ നിങ്ങളുടെ മധ്യേ ഉണ്ട് . സഖറിയാ പ്രവാചകൻ ഉദ്ഘോഷിക്കുന്നു: സീയോൻ പുത്രീ ആർപ്പുവിളിക്കുക; ഇതാ നിന്റെ രാജാവ് നിന്റെ അടുക്കലേക്ക് വരുന്നു (സഖ 9:9).

സുവിശേഷങ്ങളിൽ ഈ ആനന്ദം അനുഭവിക്കാനുള്ള നിരന്തരമായ ആഹ്വാനം ഉണ്ട്. ഉദാഹരണമായി, മറിയം എലിസബത്തിനെ സന്ദർശിക്കുമ്പോൾ എലിസബത്തിന്റെ ഉദരത്തിലെ ശിശു ആനന്ദം കൊണ്ടു കുതിച്ചു ചാടി എന്നു കാണുന്നു (ലൂക്ക 1:48). മറിയത്തിന്റെ സ്തോത്രഗീതത്തിൽ നാം ഇങ്ങനെ കാണുന്നു: എന്റെ ചിത്തം എന്റെ രക്ഷകനായ ദൈവത്തിൽ ആനന്ദിക്കുന്നു (ലൂക്ക 1:47) വചനമായ യേശുവിന്റെ സാന്നിധ്യത്തെ അനുഭവിച്ചുകൊണ്ട് സ്നാപകയോഹന്നാൻ ഉദ്ഘോഷിക്കുന്നു: ഈ കാരണത്താൽ എന്റെ ഈ സന്തോഷം ഇപ്പോൾ പൂർണ്ണമായിരിക്കുന്നു (യോഹ 3:29). സുവിശേഷത്തിന്റെ ആനന്ദത്തെ കുറിച്ച് യേശു അസന്നിഗ്ധമായി പറയുന്നു. ഇതു ഞാൻ നിങ്ങളോടു പറഞ്ഞത് എന്റെ സന്തോഷം നിങ്ങളിൽ കുടികൊള്ളുവാനും നിങ്ങളുടെ സന്തോഷം പൂർണ്ണമാകുവാനും വേണ്ടിയാണ് (യോഹ 15:11). ഉദ്ധിതനായ ക്രിസ്തുവിനെ ദർശിച്ച ശിഷ്യൻമാർ ആനന്ദിച്ചു എന്നു യോഹന്നാൻ സാക്ഷ്യപ്പെടുത്തുന്നു (യോഹ 20:20). പ്രതികൂലങ്ങളുടെ നടുവിലും വിശ്വാസികൾ ആനന്ദിച്ചു എന്ന് അപ്പസ്തോലൻമാരുടെ പുസ്തകത്തിൽ അനവധി സ്ഥലത്ത് രേഖപ്പെടുത്തിയിരിക്കുന്നു.

**സഭയുടെ മിഷണറി രൂപാന്തരീകരണം**

''സഭയുടെ മിഷണറി രൂപാന്തരീകരണം'' എന്ന തലക്കെട്ടോടുകൂടിയ ഒന്നാം അധ്യായത്തിൽ സുവിശേഷ വൽക്കരണം യേശുവിന്റെ കൽപ്പനയ്ക്ക് അനുസൃതം ആണെന്ന് പരിശുദ്ധ പിതാവ് ചൂണ്ടിക്കാണിക്കുന്നു.



ആകയാൽ നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്ക് ജ്ഞാന സ്നാനം നൽകുവിൻ. ഞാൻ നിങ്ങളോടു കൽപ്പിച്ച വയെല്ലാം അനുസരിക്കുവാൻ അവരെ പഠിപ്പിക്കുവിൻ (മത്താ 28: 19-20). 27-ാമത് ഖണ്ഡികയിൽ മാർപ്പാപ്പ തന്റെ സ്വപ്നത്തെ കുറിച്ച് പ്രതിപാദിക്കുന്നു. അതായത് എല്ലാറ്റിനെയും രൂപാന്തരപ്പെടുത്തുന്ന ഒരു മിഷണറി താൽപ്പര്യം. അതുവഴി സഭയുടെ ആചാരങ്ങൾ, കാര്യ നിർവ്വഹണ രീതി, സമയ ക്രമീകരണങ്ങൾ, ഭാഷ, അതിന്റെ ചട്ടക്കൂട്, എല്ലാം അവളുടെ സ്വയ പരിപാലനത്തിലുപരി, ആനുകാലിക ലോകത്തെ സുവി ശേഷവൽക്കരിക്കുന്നതിന് വിനിയോഗിക്കപ്പെടണം. സഭയുടെ മറ്റ് സംവിധാനങ്ങളായ അടിസ്ഥാന ക്രൈസ്




തവ സമൂഹങ്ങൾ, ചെറു സമൂഹങ്ങൾ, പ്രസ്ഥാനങ്ങൾ, വിവിധ അസോസിയേഷനുകൾ ഇവ സഭയെ സമ്പുഷ്ടിപ്പെടുത്തുന്ന ഉറവിടങ്ങളും വ്യത്യസ്ത മായ മേഖലകളെയും വിഭാഗങ്ങളെയും സുവിശേഷ വൽക്കരിക്കുന്നതിന് ആത്മാവാൽ ഉയർത്തപ്പെട്ടവയും ആകണം. ഈ നിരീക്ഷണത്തിലൂടെ പരിശുദ്ധ പിതാവ് സഭയിലെ വിവിധ പ്രസ്ഥാനങ്ങൾ സഭയോടു ചേർന്നു നടത്തേണ്ട സുവിശേഷ പ്രവർത്തനത്തിന്റെ ആവശ്യ കതയെ ഉയർത്തി കാട്ടുന്നു.

ഓരോ വ്യക്തിഗത സഭയും അതിന്റെ മെത്രാന്റെ നേതൃത്വത്തിൽ സുവിശേഷവൽക്കരണ ദൗത്യത്തിൽ പങ്കാളികളാകണമെന്ന് 30-ാമത് ഖണ്ഡികയിൽ അനുശാസിക്കുന്നു. ഒരു പ്രത്യേക സ്ഥലത്തു രൂപപ്പെട്ടതും ക്രിസ്തുവിന്റെ രക്ഷയുടെ എല്ലാ ഉപാധികളും ചൊരിയപ്പെട്ടിട്ടുള്ളതും പ്രാദേശിക സവിശേഷതകൾ ഉള്ളതുമായ സഭ, ആ പ്രദേശത്തിനു പുറത്തും പുതിയ സാമൂഹിക സാംസ്കാരിക ചുറ്റുപാടുകളിലും പ്രവർത്തിക്കേണ്ടതാണെന്ന് എടുത്തു പറയുന്നു. ഇന്നത്തെ അതിനൂതനമായ സാങ്കേതിക വിവര സാങ്കേതിക വിദ്യയുടെ കാലഘട്ടത്തിൽ നമ്മുടെ പ്രബോധനങ്ങൾ വികലമാക്കപ്പെടുവാനും അപ്രധാനമായത് ഉയർത്തിക്കാണിക്കപ്പെടുവാനുമുള്ള അപകടം ഉള്ളതിനാൽ നമ്മുടെ സന്ദേശങ്ങൾ സുവിശേ ഷത്തിന്റെ ഹൃദയത്തിൽ നിന്ന് വരുന്നതായിരിക്കണം. തുറന്ന ഹൃദയമുള്ള ഒരു മാതാവാണ് സഭ. സഭയുടെ കവാടങ്ങൾ എപ്പോഴും തുറന്നിരിക്കണം. ദൈവകൃപയെ സുസാധ്യമാക്കുന്നവരാകുന്നതിനു പകരം പലപ്പോഴും നാം കൃപയുടെ വിധികർത്താക്കൾ ആകാറുണ്ട്. എന്നാൽ സഭ ചുങ്കം പിരിക്കുന്ന ഇടമല്ല; അത് പിതാവിന്റെഭവനമാണ്. അവിടെ എല്ലാവർക്കും, അവരവരുടെ പ്രാരാബ്ധങ്ങളോടുകൂടിത്തന്നെ ആയിരി ക്കുവാനുള്ള ഇടം ഉണ്ട്.

**ഒഴിവാക്കപ്പെടലിന്റെ സംസ്കാരം**

നാം ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യു ന്ന പശ്ചാത്തലത്തെ ക്കുറിച്ചാണ് രണ്ടാം അധ്യാ യത്തിൽ പ്രതിപാദിക്കുന്നത്. ഇന്നത്തെ ലോകം നേരിടുന്ന വെല്ലുവിളികളെ കുറിച്ചു ചിന്തിക്കുമ്പോൾ തന്നെ ഒഴിവാക്കപ്പെടുന്നതിനെക്കുറി ച്ചും ചിന്തിക്കുന്നു. ഒഴിവാക്ക പ്പെടലും അസമത്വവും കൊലപാതകത്തിനു സമ മാണ്. ഭവനരഹിതനായ ഒരു വൃദ്ധൻ വഴിയിൽ കിടന്നു മരിക്കുന്നത് വാർത്തയല്ലാ താകുകയും ഓഹരി കമ്പോള ത്തിലെ സൂചിക രണ്ടു പോയിന്റ് ഇടിയുന്നതു വാർത്തയാകുകയും ചെയ്യുന്നതെന്തുകൊണ്ടാണെന്ന് മാർപ്പാപ്പ ആശങ്കപ്പെടുന്നു. പുറപ്പാടു പുസ്തകത്തിൽ സ്വർണ്ണം കൊണ്ടുണ്ടാക്കിയ കാളക്കുട്ടിയുടെ വിഗ്രഹ ത്തെ ആരാധിച്ചതു പോലെ ആധുനിക ലോകം പണം എന്ന വിഗ്രഹത്തെ ആരാധിക്കുന്നു.

സഭയുടെ വിവിധ തലങ്ങളിലുള്ള സുവിശേഷ പ്രവർത്തകരുടെ, മെത്രാൻമാർ മുതൽ ഏറ്റം എളിയ ശുശ്രൂഷകർ വരെയുള്ളവരുടെ, പ്രവർത്തനങ്ങളിലെ സമർപ്പണത്തെ നന്ദിപൂർവ്വം അനുസ്മരിച്ചുകൊണ്ട് സഭയുടെ ശുശ്രൂഷയുടെ മഹത്വത്തെ പിതാവ് എടുത്തു കാണിക്കുന്നു. തുടർന്നുള്ള ഭാഗങ്ങളിൽ സുവിശേഷ പ്രവർത്തകർ നേരിടുന്ന വെല്ലുവിളികളെ കുറിച്ച് പരാമർശിക്കുകയും സ്വീകരിക്കേണ്ട സമീപന രീതികൾ വിശദീകരിക്കുകയും ചെയ്യുന്നു. ക്രിസ്ത്യാനി കൾക്കിടയിലെ ഇഹലോകാസക്തിയിൽ മുഴുകിയ ആത്മീയത, ക്രിസ്ത്യാനികൾ തമ്മിലുള്ള യുദ്ധങ്ങളി ലേക്കു നയിച്ച ചരിത്രവും പരിശുദ്ധ പിതാവ് എടുത്തുപറയുന്നു. മഹത്തായ സഭാ സമൂഹത്തിന്റെ സമ്പന്നതയുടെ വൈവിധ്യത്തിന്റെ ഭാഗമായി നിലകൊള്ളേണ്ടവർ ഗ്രൂപ്പു തിരിഞ്ഞും വ്യത്യസ്തതയും

പ്രത്യേകതകളും ആയുധമാക്കിയും വേറിട്ടു നിന്നു പ്രവർത്തിക്കുന്നു. ലോകമെമ്പാടുമുള്ള ക്രൈസ്തവ സമൂഹങ്ങളെ സാഹോദര്യ കൂട്ടായ്മയുടെ ആകർഷക ങ്ങളായ മാതൃകകളാക്കുന്നതിന് പരിശുദ്ധ പിതാവ് ആഹ്വാനം ചെയ്യുന്നു. നിങ്ങൾക്കു പരസ്പരം സ്നേഹ മുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യൻമാരാണെന്ന് അതുമൂലം എല്ലാവരും അറിയും (യോഹ 13:35).

**അൽമായരുടെ പങ്ക്**

അൽമായരുടെ പങ്കിനെക്കുറിച്ച് ഉദ്ബോധനത്തിൽ വിശദമായി വിവരിക്കപ്പെട്ടിട്ടുണ്ട്. 102-ാമതു ഖണ്ഡി കയിൽ പരിശുദ്ധ പിതാവ് പറയുന്നു: ദൈവ ജനത്തി ന്റെ ബഹുഭൂരി പക്ഷവും അൽമായരാണ്. അഭിഷി ക്തരായ ശുശ്രൂഷകർ അൽമായരുടെ സേവനത്തിലാണ്. അൽമായരുടെ സഭയിലെ വ്യക്തിത്വത്തെയും ദൗത്യ ത്തെയും കുറിച്ച് ഇന്ന് വർദ്ധിച്ച അവബോധമുണ്ട്. എന്നാൽ ഇത് എല്ലായിടത്തും മതിയായ അളവിൽ ഉണ്ട് എന്നു പറയുവാൻ കഴിയില്ല. ചിലയിടങ്ങളിൽ ശരിയായ രൂപീകരണം നടക്കാത്തതും മറ്റു ചിലയിടങ്ങളിൽ വ്യക്തിഗത സഭകളിലെ അമിതമായ വൈദിക വൽ ക്കരണം മൂലം അൽമായർക്ക് ആവശ്യമായ ഇടം സഭയിൽ ലഭിക്കാത്തതും ആണ് ഇതിനു കാരണം. അൽമായരുടെ രൂപീകരണം ഒരു വശത്തും ബൗദ്ധിക തലത്തിലും തൊഴിൽ മണ്ഡലങ്ങളിലും ഉള്ള സുവിശേഷ വൽക്കരണം മറുവശത്തും വെല്ലുവിളികൾ ഉയർത്തുന്നു. സഭയിലെ സ്ത്രീ സാന്നിധ്യം കൂടുതൽ വിശാലമാക്കേ ണ്ടതിനെക്കുറിച്ചും പരിശുദ്ധ പിതാവ് പരാമ ർശിച്ചിരിക്കുന്നു. സഭയിലെ യുവജന പങ്കാളിത്തവും മാർപ്പാപ്പ പഠനവിധേയമാക്കിയിരിക്കുന്നു.

**യേശു ഏക കർത്താവ്**

സുവിശേഷത്തിന്റെ പ്രഘോഷണം എന്ന മൂന്നാമത്തെ അദ്ധ്യായം വാസ്തവമായ സുവിശേഷ വൽക്കരണത്തിന്, യേശു കർത്താവാണെന്ന് പ്രഘോ ഷിക്കേണ്ടതിന്റെ അനിവാര്യതയോടെ ആണ് ആരംഭിച്ചി രിക്കുന്നത്. നാം എല്ലാവരും സുവിശേഷ വൽക്കര ണത്തിനു വിളിക്കപ്പെട്ട ശിഷ്യൻമാരാണെന്ന് പരിശുദ്ധ പിതാവ് അനുസ്മരിപ്പിക്കുന്നു. തങ്ങളുടെ ജ്ഞാന സ്നാനത്തിലൂടെ എല്ലാ ദൈവജനവും മിഷണറി ശിഷ്യൻമാർ ആയി തീർന്നിരിക്കുന്നു. ഇതിലേയ്ക്കായി നമുക്ക് മെച്ചപ്പെട്ട പരിശീലനവും സ്നേഹത്തിലുള്ള ആഴപ്പെടലും സുവിശേഷത്തിന്റെ കൂടുതൽ വ്യക്തമായ സാക്ഷിത്വവും വേണം. വ്യക്തികളിൽ നിന്നു വ്യക്തികളി ലേയ്ക്ക് നേരിട്ടു നൽകപ്പെടുന്ന സുവിശേഷ പ്രഘോഷ ണത്തിന്റെ പ്രസക്തി ഉയർത്തിക്കാണിച്ചു കൊണ്ട് വിവിധ സാഹചര്യങ്ങളിൽ വ്യക്തി തലത്തിൽ നടക്കുന്ന പ്രവർത്തനങ്ങളുടെ പ്രയോജനത്തെ അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. സംസ്കാരത്തിലൂടെയും ചിന്തയിലൂ ടെയും വിദ്യാഭ്യാസത്തിലൂടെയും സുവിശേഷ പ്രഘോ ഷണം ചെയ്യപ്പെടേണ്ടതിന്റെ ആവശ്യകത പരിശുദ്ധ പിതാവ് അടിവരയിടുന്നു.

ദിവ്യബലി മദ്ധ്യേയുള്ള വചന സന്ദേശത്തെ കുറിച്ച് പരിശുദ്ധ പിതാവ് പറയുന്നു: അത് ഒരു മാതാവ് താനെ കുഞ്ഞിനോട് നടത്തുന്ന സ്നേഹമന്ത്രണമാണ്. ഈ വചന സന്ദേശം ഹൃദയങ്ങളെ ജ്വലിപ്പിക്കണം.

**സുവിശേഷ വല്ക്കരണത്തിന്റെ സാമൂഹിക മാനം**



സുവിശേഷ വൽക്കരണത്തിന്റെ സാമൂഹിക മാനമാണ് നാലാം അധ്യായത്തിലെ പ്രതിപാദ്യ വിഷയം. സാമൂഹ്യ പ്രതിബദ്ധതയെ കുറിച്ച് പ്രതിപാദിക്കുന്നതോടൊപ്പം വിശ്വാസ പ്രഖ്യാപനവും നടത്തുന്നുണ്ട്, 178-ാമത് ഖണ്ഡികയിൽ. മതത്തെ വ്യക്തി ജീവിതത്തിലെ സ്വകാര്യതയിലേക്കുപരിമിതപ്പെടുത്തണമെന്ന ചിന്തയെ ആർക്കും പിന്താങ്ങാൻ കഴിയില്ല. വിശുദ്ധ ഫ്രാൻസീസ് അസ്സീസ്സിയുടെയോ കൽക്കട്ടായിലെ വാഴ്ത്തപ്പെട്ട തെരേസായുടെയോ സന്ദേശങ്ങളെ ഒരു പള്ളിക്കുള്ളിൽ അടച്ചു പൂട്ടി നിശ്ശബ്ദമാക്കുവാൻ ആർക്കു കഴിയുമെന്ന് മാർപ്പാപ്പ ഉൽക്കണ്ഠപ്പെടുന്നു. ഭൂമി നമ്മുടെ പൊതു ഭവനമാണ്; നാമെല്ലാവരും സഹോദരീ സഹോദരൻമാരും. സമൂഹത്തെയും രാഷ്ട്രത്തെയും നീതി പൂർവ്വം ക്രമപ്പെടുത്തേണ്ടതിന്റെ മുഖ്യ ഉത്തരവാദിത്തം രാഷ്ട്രത്തിന്റേതാകുമ്പോൾ തന്നെ നീതിയ്ക്കായുള്ള പോരാട്ടത്തിൽ സഭയ്ക്കു കാലത്തിനു വെളിയിൽ നിൽക്കുവാൻ കഴിയില്ല; അഥവാ, അതിനു കഴിയരുത്.

ദരിദ്രനാകുകയും എപ്പോഴും ദരിദ്രരോടും ബഹിഷ്കൃതരോടും ചേർന്നു നിൽക്കുകയും ചെയ്ത ക്രിസ്തുവിലുള്ള നമ്മുടെ വിശ്വാസമാണ് സമൂഹത്തിലെ ഏറ്റം അവഗണിക്കപ്പെട്ട അംഗങ്ങളുടെ സമഗ്രമായ വികസനത്തെക്കുറിച്ചുള്ള നമ്മുടെ താല്പര്യത്തിന് നിദാനം. ദൈവത്തോടു ചേർന്ന് പാവങ്ങളുടെ നിലവിളി നാം കേൾക്കണം. താനെ ജനത്തിന്റെ നിലവിളി കേട്ട് അവരുടെ വിമോചനത്തിനായി മോശയെ അയയ്ക്കുന്ന സംഭവം ഇവിടെ കൂട്ടി വായിക്കപ്പെടേണ്ടതാണ് (പുറ. 3: 7-8, 10). മനുഷ്യ വംശത്തോടുള്ള സ്നേഹത്തിന്റെയും കരുണയുടെയും സുവിശേഷത്താൽ നയിക്കപ്പെടുന്ന സഭ, നീതിക്കു വേണ്ടിയുള്ള നിലവിളിക്കു കാതോർക്കുകയും അവളുടെ സകല ശക്തിയും ഉപയോഗിച്ച് അതിനോട് പ്രതികരിക്കുകയും ചെയ്യണം. സുവിശേഷം പറഞ്ഞു തരുന്നു: കരുണയുള്ളവർ ഭാഗ്യവാൻമാർ, അവർക്ക് കരുണ ലഭിക്കും . (മത്താ 5:7). ദൈവത്തിന്റെ ഹൃദയത്തിൽ ദരിദ്രർക്ക് ഒരു പ്രത്യേക ഇടം ഉണ്ട്; അതിനാൽ അവിടുന്ന് തന്നെത്തന്നെ ദരിദ്രനാക്കി. രക്ഷാകര ചരിത്രത്തിൽ ഉടനീളം ഉള്ള ദരിദ്രരുടെ സാന്നിധ്യത്തെ വളരെ പ്രാധാന്യത്തോടെ മാർപ്പാപ്പ എടുത്ത് കാട്ടുന്നു. ആത്മീയ ശ്രദ്ധയിൽ ദരിദ്രർ അനുഭവിക്കുന്ന വിവേചനത്തെ 200-മത് ഖണ്ഡികയിൽ മാർപ്പാപ്പ ഖേദപൂർവ്വം അനുസ്മരിപ്പിക്കുന്നു. അതുകൊണ്ട് പാവങ്ങളോടുള്ള നമ്മുടെ പക്ഷംചേരൽ മതപരമായ ശ്രദ്ധയുടെ പ്രഥമ പരിഗണന അർഹിക്കുന്നു.

**മറിയം സുവിശേഷ വൽക്കരണത്തിന്റെ മാതാവ്**

പരിശുദ്ധാത്മാവിനോടൊപ്പം മറിയം എപ്പോഴും ദൈവ ജനത്തിന്റെ മധ്യേ സന്നിഹിതയാണ്. കുരിശിന്റെ ചുവട്ടിലെ മറിയത്തെ നമുക്ക് അമ്മയായി നൽകിക്കൊണ്ടാണ് അവിടുന്ന് മരിച്ചത്. രക്ഷാകര ചരിത്രത്തിലെ ഈ മഹനീയ കർമ്മവും കൂടി പൂർത്തിയാക്കിയ ശേഷമാണ് യേശു എല്ലാം പൂർത്തിയായി എന്നു പറയുന്നത് (യോഹ. 19:28). നവ സുവിശേഷ വൽക്കരണത്തിന്റെ താരകമാണ് വി.മറിയം. മറിയത്തോടുള്ള മനോഹരമായ ഒരു കീർത്തനത്തോടെയാണ് പരിശുദ്ധ പിതാവ് ഈ അപ്പസ്തോലിക പ്രബോധനം അവസാനിപ്പിക്കുന്നത്.

**ഉപസംഹാരം**

സ്വർഗ്ഗീയ പിതാവ് ഈ കാലഘട്ടത്തിൽ ദൈവ ജനത്തെ നയിക്കുന്നതിനും ലോക ജനതയ്ക്ക് ആത്മീയ പ്രകാശത്തിലൂടെ ദിശാബോധം നൽകുന്നതിനുമായി അയച്ചിരിക്കുന്ന പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പ തന്റെ ശ്രദ്ധേയമായ ഈ അപ്പസ്തോലിക പ്രബോധനത്തിലൂടെ തന്റെ പ്രബോധന ശുശ്രൂഷയെ കൂടുതൽ പ്രകാശമാനമാക്കിയിരിക്കുന്നു. ആത്മീയ മന്ദത ബാധിച്ച ഈ കാലത്ത് ദൈവജനത്തെ ആത്മീയമായി ഉണർത്തുവാൻ ഈ ഉദ്ബോധനത്തിനു കഴിയുന്നുണ്ട്. സമഗ്രതയാണ് ഇതിന്റെ ഏറ്റം ശ്രേഷ്ഠമായ മുഖമുദ്ര. എല്ലാ വിഭാഗങ്ങളോടും സകല ജനങ്ങളോടും സഭാമാതാവിലുള്ള അതിരറ്റ കരുണയുടെയും സ്നേഹ കരുതലുകളുടെയും പ്രത്യക്ഷമായ പ്രകടനം നമുക്ക് ഈ പ്രബോധനത്തിൽ ദർശിക്കുവാൻ കഴിയും. പ്രാദേശിക സഭകൾക്ക് സുവിശേഷവൽക്കരണത്തിലുള്ള പങ്കിനെക്കുറിച്ച് വളരെ പ്രാധാന്യത്തോടെ ഇതിൽ പ്രതിപാദിക്കുന്നു. ദിവ്യബലി മധ്യേ ഉള്ള വചന സന്ദേശം, ഉപരിപ്ലവമായി സൈദ്ധാന്തികതയും ധാർമ്മികതയും പ്രകടിപ്പിക്കുന്നത് ഒഴിവാക്കി ഹൃദയവും ഹൃദയവും തമ്മിലുള്ള ആശയ വിനിമയം ആയിരിക്കണം എന്ന് ഉദ്ബോധിപ്പിക്കുക വഴി വചന പ്രഘോഷണം ജീവിതഗന്ധി ആകേണ്ടതിന്റെ ആവശ്യകതയിലേക്ക് പിതാവ് വിരൽ ചൂണ്ടുന്നു. ഉത്തരാധുനികതയുടെയും ആഗോളവൽകരണത്തിന്റെയും ഈ കാലഘട്ടത്തിൽ കുടുംബങ്ങൾ നേരിടുന്ന വെല്ലുവിളികളെക്കുറിച്ചുള്ള ഒരു വത്സലപിതാവിന്റെ ആശങ്കകൾ ഇവിടെ നമുക്ക് കാണാം. സമൂഹത്തിലെ എറ്റം ദുർബലരായവരോടുള്ള പരിശുദ്ധ പിതാവിന്റെ കരുണയും ഉദാരമായ തുറവിയും ഇതിൽ നമുക്ക് കാണാം.

സകല ജനത്തിനും വേണ്ടിയുള്ള വലിയ സന്തോഷത്തിന്റെ സദ്വാർത്ത (ലൂക്ക. 2:10) യുടെ ആനന്ദത്തെക്കുറിച്ച് നമ്മെ അനുസ്മരിപ്പിക്കുന്ന വലിയ ഇടയന്റെ ഈ ഉദ്ബോദനം നമുക്ക് തികഞ്ഞ ആദരവോടെ സ്വീകരിക്കാം, പഠിക്കാം, പ്രാവർത്തികമാക്കാം.




# ദൈവപിതാവിന്റെ ലവ്ലെറ്റർ

ഷിനോ മെറിൻ ജോൺ

നിങ്ങളുടെ ഇടയിൽ ലവ്ലെറ്റർ കിട്ടിയിട്ടുള്ള ആരെങ്കിലുമുണ്ടോ? അത് വായിക്കുമ്പോഴുണ്ടാകുന്ന ആ ത്രിൽ അതനുഭവിച്ചവർക്ക് മാത്രമേ വിവരിക്കുവാൻ കഴിയൂ. നമ്മുടെ സൃഷ്ടാവായ ദൈവം നമുക്ക് ഒരു ലവ്ലെറ്റർ തന്നാൽ നമ്മുടെ പ്രതികരണം എങ്ങനെയായിരിക്കും? നീ എനിക്ക് വിലപ്പെട്ടവനും, ബഹുമാന്യനും, പ്രിയങ്കരനുമാണെന്ന് പ്രഖ്യാപിച്ചുകൊണ്ട്, നമ്മെ ഓരോരുത്തരെയും സ്വന്തം ജീവൻ നൽകി, രക്ഷിച്ച ആ ദൈവത്തിന്റെ ലവ്ലെറ്ററാണ് ബൈബിൾ അഥവാ വചനം. പ്രിയപ്പെട്ടവരെ, സ്നേഹിക്കുന്ന ദൈവം നമ്മുക്ക് തന്ന ഏറ്റവും വലിയ സമ്മാനമാണ് വചനം.




ഈ ലവ്ലെറ്ററിനെകുറിച്ച് ഈ ലക്കത്തിൽ നമുക്ക് ചിന്തിക്കാം. അത് വായിക്കുന്നതിന്റെ ത്രിൽ നമുക്ക് ഒന്ന് അനുഭവിക്കുകയും ചെയ്യാം.

**എന്താണ് വചനം?**

*ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടു കൂടെ ആയിരുന്നു. വചനം ദൈവമായിരുന്നു* (യോഹ 1:1). ദൈവം തന്നെയായ ഈ വചനം നമ്മുടെ ആത്മാവിന്റെ ഭക്ഷണമാണ്. ശരീരം പോലെ തന്നെ പരിപാലിക്കുകയും, പുഷ്ടിപ്പെടുത്തുകയും ചെയ്യേണ്ടതാണ് ആത്മാവിനെയും. കാരണം ദൈവവുമായി ശാശ്വത ബന്ധം സ്ഥാപിക്കുവാനും സംവദിക്കാനും ആത്മാവിനു ജീവനുണ്ടെങ്കിൽ മാത്രമേ സാധിക്കൂ. സൃഷ്ടിയുടെ മകുടമായ ജീവനുള്ള മനുഷ്യൻ (Living Soul), അവന്റെയുള്ളിൽ ഉള്ള ആത്മാവിലൂടെ (Spirit), ദൈവവുമായി ബന്ധപ്പെടുന്നു. പുറമെയുള്ള ശരീരത്തിലൂടെ (body) ഈ ലോകവുമായി ബന്ധപ്പെടുകയും ചെയ്യുന്നു. ഭക്ഷണമൊന്നും ലഭിക്കാതിരുന്നാൽ ശരീരം ശുഷ്കിച്ചുപോകുന്നത് പോലെ, ആത്മാവിന്റെ ഭക്ഷണമായ ദൈവവചനം ലഭിക്കാതിരുന്നാൽ ആത്മാവ് മൃതമായിത്തീരും.

ബൈബിൾ വെറുമൊരു സാധാരണ ഗ്രന്ഥമല്ല. യുവജന മതബോധന ഗ്രന്ഥത്തിന്റെ 14-ാം ഖണ്ഡികയിൽ പറയുന്നു : വിശുദ്ധ ലിഖിതങ്ങളിലെ ഗ്രന്ഥങ്ങൾ ദൃഢമായി വിശ്വസ്തതാപൂർവ്വം തെറ്റ് കൂടാതെ സത്യം പഠിപ്പിക്കുന്നു. പരിശുദ്ധാത്മാവിന്റെ നിവേശത്തിൻ കീഴിൽ എഴുതപ്പെട്ട അവയുടെ കർത്താവ് ദൈവമാണ്. ജീവദായകമായ വചനത്തിന്റെ ശക്തി പല വിധത്തിൽ പ്രവർത്തിക്കുന്നു. അത് വിശ്വാസം ജനിപ്പിക്കുന്നു, ഹൃദയ പരിവർത്തനം ഉണ്ടാക്കുന്നു, രോഗസൗഖ്യം പ്രദാനം ചെയ്യുന്നു. മുറിവുകൾക്ക് സൗഖ്യം നൽകുന്നു, ഹൃദയത്തെ വിശുദ്ധീകരിച്ച് പ്രത്യാശയാൽ നിറയ്ക്കുന്നു. സമാധാനവും ആനന്ദവും നൽകുന്നു, സാത്താനെ ഓടിച്ച് വിടുതൽ നൽകുന്നു. ജറെമിയാ 23/29ൽ കർത്താവ് ചോദിക്കുന്നു,

*എന്റെ വചനം അഗ്നിപോലെയും പാറയെ തകർക്കുന്ന കൂടം പോലെയുമല്ലേ ?*

ലോകത്തിന്റെ സൃഷ്ടാവും സംരക്ഷകനുമെന്ന നിലയിലും മനുഷ്യവർഗ്ഗത്തിന്റെ നായകനും ഉപദേശകനുമെന്ന നിലയിലും പഴയനിയമത്തിൽ ദൈവം തന്നെത്തന്നെ വെളിപ്പെടുത്തുന്നു. പുതിയ നിയമത്തിൽ ഏറ്റവും വിലപ്പെട്ട നിധിയായ ദൈവപുത്രൻ സ്വയം വെളിപ്പെടുത്തുകയും നമ്മെകണ്ടുമുട്ടുകയുംചെയ്യുന്നു. (Youcat 17,18)

**വചനം എങ്ങനെ വായിക്കണം?**

കത്തോലിക്കരായ നമ്മിൽ പലരും ദൈവാലയത്തിൽ കുർബാന മദ്ധ്യേ വചനം വായിക്കുമ്പോഴും വീട്ടിൽ സന്ധ്യാ പ്രാർത്ഥനയുടെ സമയത്ത് ബൈബിൾ വായിക്കുമ്പോഴുമൊക്കെയാണ് വചനം കേൾക്കുന്നത്. ഞാൻ സ്കൂൾ വിദ്യാർത്ഥിനി ആയിരുന്ന കാലത്ത് ആവേശപൂർവ്വം വായിച്ചിരുന്ന ഒരു പരമ്പരയാണ് എനിഡ് ബ്ലൈറ്റോൺ എന്ന എഴുത്തുകാരിയുടെ സാഹസിക കുറ്റാന്വേഷണ കഥകൾ. *ഫെയിമസ് ഫൈവ്* എന്ന ആ പരമ്പരയിലെ കഥാപാത്രങ്ങൾ സ്കൂൾ കുട്ടികൾ തന്നെയായതിനാൽ അവരുടെ കുറ്റാന്വേഷണവും, സാഹസിക യാത്രകളും മറ്റും വളരെ താൽപര്യത്തോടുകൂടിയാണ് വായിച്ചിരുന്നത്. സ്നേഹപിതാവായ ദൈവം വചനത്തിലൂടെ നമ്മോട് എന്താണ് സംസാരിക്കുന്നതെന്ന് അറിയാൻ ഈ ആവേശം ഉണ്ടെങ്കിൽ എത്ര മനോഹരമാണ്.

വചനത്തെ സ്നേഹിക്കുക എന്നതാണ് ആദ്യത്തെ പടി. എല്ലാ ദിവസവും ദാഹത്തോടെ വചനം വായിക്കുകയും, അതിനെകുറിച്ച് ധ്യാനിക്കുകയും ചെയ്യുന്ന ഒരു ശീലം ഉണ്ടാക്കിയെടുക്കുക എന്നതാണ് അടുത്ത പടി. പരിശുദ്ധാത്മാവിന്റെ സഹായത്തോടെ വായിക്കാൻ ആരംഭിക്കണം. കാരണം അവിടുത്തെ പ്രചോദനത്തിൻ കീഴിലാണല്ലോ ബൈബിൾ ഉത്ഭവിച്ചത്. ഈശോ നമ്മോട് സംസാരിക്കുന്നത് വചനത്തിലൂടെയാണ് എന്ന വിശ്വാസത്തോടുകൂടി വേണം വായിക്കേണ്ടത്. എല്ലാ ദിവസവും ഈശോയുമായുള്ള വ്യക്തിപരമായ പ്രാർത്ഥനയുടെ സമയത്ത് വചനം വായിക്കുന്നതിന് കുറച്ച് സമയം മാറ്റിവെയ്ക്കണം. സമ്പൂർണ്ണ ബൈബിളിന്റെ വ്യക്തിപരമായ ഒരു കോപ്പി നമുക്കോ

രോരുത്തർക്കും ഉണ്ടാകേണ്ടത് അത്യന്താപേക്ഷിതമാണ്.

ബൈബിൾ ക്രമമായി (Systematic) വായിക്കുന്ന താണ് എപ്പോഴും നല്ലത്. ഏതെങ്കിലും ഒരു സുവി ശേഷമോ, ലേഖനമോ, സങ്കീർത്തനമോ, തെരഞ്ഞെ ടുത്ത്, അതിന്റെ ആദ്യ അദ്ധ്യായം മുതൽ ക്രമമായി വായിക്കുവാൻ തുടങ്ങിയാൽ, പിതാവായ ദൈവത്തെ കുറിച്ച് ആഴമേറിയ ബോധ്യങ്ങളും, മനുഷ്യനെ പറ്റിയുള്ള അവിടുത്തെ പദ്ധതിയെക്കുറിച്ചും നമുക്ക് തിരിച്ചറി വുണ്ടാകും. വായിക്കുന്ന ഭാഗം ഒന്നുരണ്ടുതവണ ശ്രദ്ധയോടുകൂടി വായിക്കുന്നത് ഉചിതമായിരിക്കും. കാരണം, പരിശുദ്ധാത്മാവ് ഓരോ തവണ വായിക്കു മ്പോഴും പുതിയ അർത്ഥങ്ങൾ മനസ്സിലാക്കി തരും. തുടക്കത്തിൽ വായിക്കുമ്പോൾ ഒന്നും അനുഭവപ്പെട്ടി ല്ലെങ്കിലും, ഒരു നോവൽ വായിക്കുന്നതുപോലെ വായിക്കാൻ ആരംഭിക്കുക. ശീലമില്ലാത്ത കാര്യം ഒന്നു ശീലിച്ചെടുക്കാൻ വേണ്ടിയാണിത്. ഇങ്ങനെ ചിട്ടയായി വായിച്ചു തുടങ്ങുമ്പോൾ, ഇരുതല വാളിനെക്കാൾ മൂർച്ചയുള്ള വചനം നാം അറിയാതെ തന്നെ സന്ധി ബന്ധങ്ങളെ തുളച്ചുകയറി നമ്മിൽ പ്രവർത്തിക്കാൻ ആരംഭിക്കും.

പഠിക്കുന്ന കാലത്ത് നാം പാഠപുസ്തകങ്ങളിലെ പ്രധാന ഭാഗങ്ങൾ അടിവരയിട്ടു പഠിച്ചിട്ടുണ്ടാവുമല്ലോ. അത് പോലെ നമ്മെ ഏറ്റവും സ്പർശിച്ച വചനഭാഗങ്ങൾ അടിവരയിടുന്നത് ഒരു നല്ല ശീലമാണ്. കാരണം, പിന്നീട് വി. ലിഖിതങ്ങൾ മറിച്ചുനോക്കുമ്പോൾ, അടിവരയിട്ട ഭാഗങ്ങൾ നമ്മുടെ കണ്ണിൽ പെട്ടെന്നു തറയ്ക്കുകയും പലപ്പോഴും പ്രതിസന്ധി ഘട്ടങ്ങളിൽ ഈ വചനങ്ങൾ ഒത്തിരി സഹായകരമാവുകയും ചെയ്യും. വചനം പഠിക്കുന്നതിനും ഹൃദ്യസ്ഥമാക്കുന്നതിനും അടിവ രയിടുന്നത് ഏറെ സഹായിക്കും. മൂന്നു നാലു കളറിലുള്ള പേന കൊണ്ട് വചനം അടിവരയിടുന്ന ശീലം, എന്റെ ഒരു സുഹൃത്ത് ചെയ്യുന്നത് കണ്ടിട്ടുണ്ട്. എളുപ്പത്തിൽ വചനഭാഗങ്ങൽ കണ്ടുപിടിക്കുന്നതിനുള്ള കുറുക്കു വഴിയാണിതെന്ന് ആ സുഹൃത്ത് പറയാറുണ്ട്.

**എന്റെ അനുഭവം**

ആദ്യകാലത്ത് വചനം വായിച്ചുതുടങ്ങിയപ്പോൾ എനിക്ക് വെറും ഒരു സാധാരണ ഗ്രന്ഥം വായിക്കുന്നത് പോലെ മാത്രമെ അനുഭവപ്പെട്ടിരുന്നുള്ളൂ. എന്നാൽ




ക്രമേണ വചനം എന്റെ ഹൃദയത്തെ സ്പർശിക്കാൻ തുടങ്ങുകയും, ഞാൻ ആയിരിക്കുന്ന അവസ്ഥയിൽ, വ്യവസ്ഥകളില്ലാതെ സ്നേഹിക്കുന്ന ദൈവത്തെ വചനത്തിലൂടെ കണ്ടുമുട്ടാനും തുടങ്ങി. ജീവിതത്തിലെ ചില പ്രതിസന്ധിയുടെയും അപ്രതീക്ഷിത സംഭവ ങ്ങളുടെയും കാലഘട്ടങ്ങളിൽ അതിന്റെ അർത്ഥ മെന്താണെന്ന് വചനത്തിൽ പരതാൻ തുടങ്ങി. ദാഹത്തോടുകൂടി വചനം വായിക്കാൻ ആരംഭിച്ചപ്പോൾ ദൈവസ്നേഹത്തിന്റെ തിയറി വർഷങ്ങളായി കേട്ട് തഴമ്പിച്ച എനിക്ക്, ഹൃദയതലത്തിൽ ആ സ്നേഹം അനുഭവവേദ്യമാകാൻ തുടങ്ങി. *ഇതാ ഞാൻ നിന്നെ എന്റെ ഉള്ളം കൈയ്യിൽരേഖപ്പെടുത്തിയിരിക്കുന്നു* (ഏശ 49/16) എന്ന സ്നേഹവാഗ്ദാനം ജീവിതത്തിലെ അനുഭവങ്ങളിലൂടെ കർത്താവ് വെളിപ്പെടുത്താൻ തുടങ്ങി. ഇത്രത്തോളം സ്നേഹിക്കുന്ന തമ്പുരാൻ സമ്മാനമായി തന്ന അമൂല്യനിധിയായ വിശുദ്ധലിഖി തങ്ങളെ സ്നേഹിക്കാനും, വിശ്വാസത്തോടെ വായിക്കാനും ആരംഭിച്ചപ്പോൾ ജീവിത ലക്ഷ്യത്തെ കുറിച്ചുള്ള കാഴ്ചപ്പാടുകളിൽ ലഭിച്ച വ്യക്തതയും, ഹൃദയത്തിൽ ദൈവം നിക്ഷേപിച്ച ആനന്ദവും വാക്കുകളിൽ വിവരിക്കാൻ സാധിക്കുകയില്ല.

**നമ്മുടെ മനോഭാവം**

വചനം വായിക്കുമ്പോൾ പണ്ടെങ്ങോ നടന്ന കുറെ സംഭവ പരമ്പരകളുടെ ചരിത്രം വായിക്കുന്നതുപോലെ ആകരുത്, നമ്മുടെ മനോഭാവം. പ്രത്യുത, നമ്മെ പോലെ പച്ചയായ ജീവിത യാഥാർത്ഥ്യങ്ങളെ നേരിട്ടുകൊണ്ട് ഈ ലോകത്തിൽ ജീവിച്ച മനുഷ്യരുടെ ചരിത്രമാണെന്നുള്ള മനോഭാവത്തോടെ വേണം വചനത്തിലൂടെ കടന്നു പോകുവാൻ. ഇന്നത്തെ നമ്മുടെ ജീവിത സാഹചര്യങ്ങ ളിൽ, വചനത്തിലൂടെ ദൈവം നമ്മോട് എന്താണ് സംസാരിക്കുന്നതെന്നുള്ള ഒരു അന്വേഷണം നമ്മുടെ ഹൃദയത്തിൽ ഉണ്ടാവണം. പഴയനിയമത്തിലെ പ്രഭാഷകൻ, സുഭാഷിതങ്ങൾ മുതലായ ഗ്രന്ഥങ്ങൾ പ്രായോഗിക ജീവിതത്തിലെ വളരെയേറെ കാര്യങ്ങൾ പ്രതിപാദിക്കുന്നവയാണ്. ദൈവഹിതമനുസരിച്ച് തീരുമാനമെടുക്കുവാനും സംശയങ്ങൾ ദൂരീകരി ക്കുവാനും മറ്റും ഈ ഗ്രന്ഥങ്ങൾ വളരെയേറെ സഹായകരമാണ്. പുതിയതായി വാഷിംഗ് മെഷീൻ വാങ്ങുമ്പോൾ അതിന്റെ മാന്യുവലിൽ പറഞ്ഞിരി ക്കുന്നതിനനുസരിച്ചാണല്ലോ ടെക്നീഷൻ മെഷിൻ പ്രവർത്തിച്ചുകാണിക്കുന്നത്. എന്തെങ്കിലും സംശയമു ണ്ടെങ്കിൽ മാന്യുവൽ റഫർ ചെയ്യുവാനും പറയും. ഇതുപോലെ നമ്മുടെ ജീവിതത്തിന്റെ മാന്യുവൽ ആണ് വി. ലിഖിതങ്ങൾ എന്ന തിരിച്ചറിവ് ഉണ്ടാകണം. ഈ മാന്യുവൽ വായിക്കാതെ ജീവിക്കാൻ കഴിയില്ല എന്ന മനോഭാവം നമ്മുടെയോരോരുത്തരുടെയും ഹൃദയത്തിൽ ഉടലെടുക്കണം.

**ധന്യയുടെ ജീവിതം**

ധന്യയുടെ ജീവിതത്തെകുറിച്ചുള്ള മനോഭാവം വചനം എങ്ങനെയാണ് രൂപാന്തരപ്പെടുത്തിയെതെന്ന് നമുക്കൊന്നു കാണാം. ഒരു ഹോസ്റ്റൽ ധ്യാനത്തിനി ടയ്ക്കാണ് ഡിഗ്രിക്ക് പഠിക്കുന്ന ധന്യയെ കണ്ടുമുട്ടുന്നത്. ധന്യയുടെ ചെറുപ്പത്തിൽ തന്നെ മാതാപിതാക്കൾ രണ്ടുപേരും മരിച്ചുപോയതിനാൽ, കന്യാസ്ത്രീക

ളുടെസംരക്ഷണത്തിലാണ് അവർ ഹോസ്റ്റലിൽ പഠിച്ചുകൊണ്ടിരുന്നത്. ദൈവം സ്നേഹമാണ് എന്ന വചനം ധന്യയ്ക്ക് ജീവിതത്തിലെ തിക്താനുഭവങ്ങൾ നിമിത്തം ഉൾക്കൊള്ളുവാനോ അംഗീകരിക്കുവാനോ കഴിഞ്ഞില്ല. ഉൽപ്പത്തി പുസ്തകത്തിലെ പൂർവ്വ യൗസേപ്പിന്റെ ജീവിതം പുറപ്പാട് പുസ്തകത്തിൽ നിന്നും വായിക്കുവാൻ പറഞ്ഞപ്പോൾ വിസമ്മതത്തോടെ യാണെങ്കിലും, ധന്യ വായിക്കാൻ ആരംഭിച്ചു. ചെറുപ്പത്തിൽ തന്നെ ജോസഫിന് സഹോദര ങ്ങളുടെ ദ്രോഹം നിമിത്തം വീടുവിട്ടുപോകേണ്ടി വന്നു. പൊത്തിഫറിന്റെ ഭാര്യയുടെ കുതന്ത്രം നിമിത്തം കാരാഗൃഹത്തിലെ ജോസഫിനെ കുറിച്ച് ഉൽപ്പത്തി 39/ 21 ൽ പറയുന്നതിപ്രകാരമാണ്. *കർത്താവ് ജോസഫി ന്റെ കൂടെയുണ്ടായിരുന്നു. അവിടുന്ന് അവനോടു കാരുണ്യം കാണിച്ചു.* നമുക്കെല്ലാം അറിയാവുന്നതു പോലെ, അവസാനം ഫറവോ ജോസഫിനെ ഈജിപ്തിന് മുഴുവൻ അധിപനാക്കി. ഈജിപ്തിലെ രാജാവായ ഫറവോയുടെ സേവനത്തിൽ പ്രവേശിച്ച പ്പോൾ ജോസഫിനു 30 വയസ്സായിരുന്നു പ്രായം (ഉൽപ്പത്തി 41: 43-46). ജീവിതത്തിൽ ജോസഫ് കടന്നുപോയ കഷ്ടതകളും പ്രതികൂല സാഹചര്യങ്ങളും ദൈവം അവനെ ഉപേക്ഷിച്ചതല്ലെന്നും, മുപ്പതാം വയസ്സിൽ ഈജിപ്തിന്റെ അധിപനായി നിയമിക്ക പ്പെടാനും, ഇസ്രായേൽ ജനത്തിന്റെ ചരിത്രം തിരുത്തിയെഴുതാനും ജോസഫിന് നൽകിയ പരിശീ ലനമാണെന്നും ധന്യയ്ക്ക് തിരിച്ചറിവുണ്ടായി. കാരണം കാരാഗൃഹത്തിലായിരുന്നപ്പോഴും കർത്താവ് ജോസഫി ന്റെ കൂടെയുണ്ടായിരുന്നു എന്നാണല്ലോ വചനം പറയുന്നത്. ഏതൊരുവിധ പ്രതികൂല സാഹചര്യങ്ങളും ഇല്ലാത്ത ഒരു ജീവിതമായിരുന്നുവെങ്കിൽ, ജോസഫിന് വേണ്ടത്ര അനുഭവജ്ഞാനവും, ഒരു പക്ഷേ ഒരു നല്ല ഭരണാധിപനു വേണ്ട ഭരണപാടവവും ഉണ്ടാകുമായി രുന്നില്ല. മേൽപ്പറഞ്ഞ വചനഭാഗം ധന്യയ്ക്ക് ജീവിതത്തെകുറിച്ച് പുതിയ കാഴ്ചപ്പാടുകളും ദൈവം സ്നേഹവാനാണെന്നുള്ള തിരിച്ചറിവും നൽകി. ദൈവം അവൾക്ക് വേണ്ടി ക്ഷേമമായ ഒരു പദ്ധതി ഒരുക്കി വെച്ചിട്ടുണ്ടെന്നുള്ള ഒരു വിശ്വാസം ലഭിക്കുകയും ചെയ്തു. *നാം ദൈവത്തിന്റെ കരവേലയാണ്, നാം ചെയ്യാൻവേണ്ടി ദൈവം മുൻകൂട്ടി ഒരുക്കിയ സത്പ്രവർത്തികൾക്കായി യേശുക്രിസ്തുവിൽ സൃഷ്ടി ക്കപ്പെട്ടവരാണ്* (എഫേ 2/10) എന്ന വചനം ധന്യ പല രോടും പങ്കുവെയ്ക്കുന്നത് കേട്ടപ്പോൾ വചനത്തിന്റെ ശക്തിയെകുറിച്ച് ഞാൻ അത്ഭുതപ്പെട്ടുപ്പോയി. സാഹ ചര്യങ്ങളിലേക്ക് നോക്കി പരിതപിക്കുന്നതിന് പകരം വചനത്തിലേക്ക് നോക്കിയാൽ ആത്മധൈര്യത്തോടെ അവയെ നേരിടുന്നതിനുള്ള ശക്തിലഭിക്കും.

### ഇസ്രായേൽ ജനത്തെ നയിച്ച ദൈവം

ഭൂമുഖത്തുള്ള എല്ലാ ജനതകളിൽ നിന്ന്, തന്റെ സ്വന്തം ജനം ആകേണ്ടതിന് ദൈവം തെരഞ്ഞെടുത്ത ഇസ്രായേൽക്കാരുടെ നാൽപ്പത് സംവത്സരം നീണ്ട മരുഭൂമിയിലൂടെയുള്ള യാത്രാവിവരണം പഴയനിയമ ത്തിൽ വായിക്കുമ്പോൾ ആവേശം കൊണ്ടിട്ടുണ്ട്. ദൈവം സ്നേഹമുള്ള അപ്പനെ പോലെ തന്റെ മക്കളെ നയിക്കുന്ന കാഴ്ച, ദൈവപരിപാലനയിലൂടെ വിശ്വാസ ത്തിൽ എന്നെ ഒത്തിരി ആഴപ്പെടുത്തിയിട്ടുണ്ട്. വാഹനങ്ങളൊന്നും ഇല്ലാതിരുന്ന ആ കാലഘട്ടത്തിൽ എങ്ങനെയാണ് ഇസ്രായേൽക്കാർ നാല്പത് വർഷം യാത്രചെയ്തതെന്ന് ചിന്തിച്ചപ്പോൾ,നിയമാവർത്തനം 8/4 ൽ നിന്ന് അതിന്റെ ഉത്തരം ലഭിച്ചു. *ഈ നാല്പത് സംവത്സരം അവരുടെ വസ്ത്രങ്ങൾ പഴകി കീറിപോവു കയോ, കാലുകൾ വിങ്ങുകയോ ചെയ്തില്ല.* ദൈവപരിപാലനയുടെ ഈ വചനം വായിച്ചപ്പോൾ എന്റെ കണ്ണ് നിറഞ്ഞുപോയി. കർത്താവാണെന്റെ ഇടയൻ; എനിക്കൊന്നിനും കുറവുണ്ടാവുകയില്ല എന്ന സങ്കീർത്തകനോടൊപ്പം ഉദ്ഘോഷിക്കാൻ മേൽപ്പറഞ്ഞ ഇസ്രായേൽ ജനതയുടെ കാനാൻ ദേശത്തേക്കുള്ള യാത്രയുടെ വിവരണം പ്രചോദനമായി.

### ചിന്തകളെ വിശുദ്ധീകരിക്കുന്നു

ദൈവം നമുക്ക് തന്നിട്ടുള്ള മനോഹരമായ ഒരു ദാനമാണ് ചിന്തിക്കുവാനുള്ള കഴിവ്. ഈ ലോകത്തിൽ എത്രയെത്ര മനോഹരമായ ശില്പങ്ങളും ചിത്രങ്ങളും കലാരൂപങ്ങളുമാണ് മനുഷ്യന്റെ ഭാവനയിലൂടെ ഉടലെടുത്തിട്ടുള്ളത്. ചിന്തിക്കാനും ഭാവന കാണാനു മുള്ള ഈ കഴിവ് ദൈവമഹത്വത്തിനു വേണ്ടി ഉപയോഗിക്കാൻ വചനം നമ്മെ പഠിപ്പിക്കുന്നു. നമ്മൾ വളർന്നുവന്ന സാഹചര്യങ്ങളും മാധ്യമങ്ങളിലൂടെ ലഭിക്കുന്ന അറിവുകളും, അടുത്തിടപഴകുന്ന വ്യക്തികളുടെ മൂല്യങ്ങളുമെല്ലാം നമ്മുടെ ചിന്തകളെ വളരെയേറെ സ്വാധീനിക്കുന്നു. ഇന്ന് മിക്ക യുവജനങ്ങളുടെയും പരാതിയാണ് മനസ്സിന് ഏകാഗ്രത ലഭിക്കുന്നില്ലായെന്നുള്ളത്. പഠിക്കുവാനും പ്രാർത്ഥി ക്കുവാനുംഒക്കെയിരിക്കുമ്പോൾ കാടു കയറിയുള്ള ചിന്തകൾ ഏകാഗ്രത നഷ്ടപ്പെടുത്തുന്നു. ഈ പ്രശ്നത്തിന് വചനം നല്ലൊരു ഔഷധമാണ്. വചനം വായിക്കുമ്പോൾ ആ സാഹചര്യങ്ങൾ ഭാവനയിൽ കാണുന്നതും, അതിനെകുറിച്ച് ധ്യാനിക്കുന്നതും, ചിന്തകളെ വിശുദ്ധീകരിക്കുവാൻ സഹായിക്കും. പശു പുല്ല് തിന്നുന്നത് നിങ്ങൾ കണ്ടിട്ടുണ്ടാവുമല്ലോ. പുല്ല് ആദ്യം ഉദരത്തിലേക്ക് ഇറക്കിയ ശേഷം പിന്നെ വായിലേക്ക് തിരിച്ച് കൊണ്ടുവന്ന് ചവച്ച് അരയ്ക്കുന്നത് പോലെ, വചനം നമ്മുടെ മനസ്സിലിട്ട് ചവച്ചരയ്ക്കുന്ന ശീലം പരിശീലിക്കുവാൻ ആരംഭിക്കണം. ഈ ലോകത്തിൽ കാണുന്നതും കേൾക്കുന്നതുമെല്ലാം ഹൃദയത്തിലിട്ട് കറക്കുന്നതിന് പകരം, വചനവും അതിലെ സംഭവങ്ങളുമെല്ലാം ധ്യാനിക്കുവാൻ ആരംഭിക്കുമ്പോൾ, നമ്മുടെ ഹൃദയം വിശുദ്ധീകരി ക്കപ്പെടും.

### മനോജിന്റെ അനുഭവം

ബി.ടെക് കോഴ്സിന് പതിനാറ് സപ്ലിമെന്ററി പേപ്പറു കളുമായി വിഷമത്തോടെ നടന്ന മനോജിന്റെ അനുഭവവും നമുക്കൊന്ന് കാണാം. പഠനകാലത്ത്, മിക്കദിവസവും, കൂട്ടുകാരുമായി എല്ലാ തരം സിനിമയും കണ്ടിരുന്ന വ്യക്തിയായിരുന്നു മനോജ്. പഠിക്കാൻ ഇരിക്കുമ്പോൾ സിനിമയിലെ രംഗങ്ങളാണ് മനസ്സിലേക്ക് കടന്ന് വന്നിരുന്നത്. ഏകാഗ്രതയില്ലാതെ, പഠനത്തിൽ

ഉഴപ്പിയ മനോജ്, കോഴ്സ് കഴിഞ്ഞപ്പോഴാണ് യാഥാർത്ഥ്യ ബോധത്തിലേക്ക് വന്നത്. കൂട്ടുകാർക്കെല്ലാം വൻകിട കമ്പനികളിൽ പ്ലേസ്മെന്റായപ്പോൾ, മനോജ് കോഴ്സ് സർട്ടിഫിക്കറ്റ് പോലുമില്ലാതെ കറങ്ങിനടക്കുന്ന അവസ്ഥ. ഈ വിഷമ ഘട്ടത്തിലാണ്, പുറത്തേക്ക് ഒഴുകിയെത്തിയ പാട്ടിന്റെ ഈണത്തിൽ ആകൃഷ്ടനായി, മനോജ് ആ ദൈവാലയത്തിലേക്ക് കടന്ന് ചെന്നത്. ഒരു യുവജന പ്രാർത്ഥനാ കൂട്ടായ്മയിലേക്കാണ് അത് അവനെ നയിച്ചത്. തന്നെ സ്നേഹിക്കുന്ന ദൈവപിതാവിനെ അറിയുവാനുള്ള താത്പര്യം അവനുണ്ടായി. വചനം വളരെ ദാഹത്തോടെ വായിക്കുവാൻ തുടങ്ങി. ദൈവം എന്തിന് വേണ്ടിയാണ് മനുഷ്യനെ സൃഷ്ടിച്ചതെന്നും തന്റെ ഐഡന്റിറ്റി എന്താണെന്നും മറ്റും മനോജിന് പതുക്കെ ബോധ്യങ്ങൾ ലഭിക്കുവാൻ തുടങ്ങി. മനോജിന്റെ തന്നെ ഭാഷയിൽ പറഞ്ഞാൽ വചനം അവന്റെ ചിന്തകളെ സ്വാധീനിക്കുവാൻ തുടങ്ങുകയും വലിയ ഒരു വിശുദ്ധീകരണ പ്രക്രിയ അവന്റെ ഹൃദയത്തിൽ നടത്തുകയും ചെയ്തു. യേശുവിന്റെ വിലയേറിയ തിരുരക്തം അവന്റെ സകല പാപക്കറകളും തുടച്ച് നീക്കുന്ന ആ വലിയ സൗഭാഗ്യം മനോജ് അനുഭവിച്ചു. 16 സപ്ലിമെന്ററി പേപ്പറുകളും പതുക്കെ എഴുതിയെടുക്കുവാൻ തുടങ്ങിയ മനോജിന് അവസാനം, ഒരു കമ്പിനിയിൽ ജോലി ലഭിക്കുകയും ചെയ്തു. *ന്യായപ്രമാണ ഗ്രന്ഥം എപ്പോഴും നിന്റെ അധരത്തി ലുണ്ടായിരിക്കണം. അതിൽ എഴുതിയിരിക്കുന്നതെല്ലാം പാലിക്കാൻ നീ ശ്രദ്ധിക്കണം. അതിനെക്കുറിച്ച് രാവും പകലും ധ്യാനിക്കണം. അപ്പോൾ നീ അഭിവൃദ്ധി പ്രാപിക്കുകയും, വിജയം വരിക്കുകയും ചെയ്യും* (ജോഷ്വാ1/8) എന്ന വചനം മനോജിന്റെ ജീവിതത്തിൽ അന്വർത്ഥമായി. വചനത്തിന്റെ ശക്തിയാൽ ഈശോയ്ക്ക് വേണ്ടി ഓടി നടക്കുന്ന ഒരു മകനാണ് ഇന്ന് മനോജ്.



### ഭയത്തിൽ നിന്നു വിടുതൽ

പരീക്ഷയെ അഭിമുഖീകരിക്കാനുള്ള ഭയവുമായാണ് ബീന യുവജനങ്ങളുടെ പ്രാർത്ഥനാ കൂട്ടായ്മയിലേക്ക് കടന്നു വന്നത്. ചോദ്യപേപ്പർ കൈയ്യിൽ കിട്ടുമ്പോൾ കൈകാലുകൾ വിയർക്കുകയും, വിറയ്ക്കാൻ ആരംഭിക്കുകയും ചെയ്യുന്നത് നിമിത്തം, ഒരു പരീക്ഷയും നല്ല വിജയം നേടാൻ ബീനയ്ക്ക് കഴിഞ്ഞില്ല. വചനം വായിക്കാൻ തുടങ്ങിയ ബീനയ്ക്ക് തന്നെ സൃഷ്ടിക്കുകയും, ഈ ലോകത്തിൽ താൻ ആയിരിക്കുന്ന സാഹചര്യത്തിൽ, തന്നെ നട്ടുപിടിപ്പിക്കുകയും ചെയ്ത ദൈവപിതാവ് എപ്പോഴും കൂടെയുണ്ടെന്ന ബോധ്യം ലഭിക്കുവാൻ തുടങ്ങി. *നിന്റെ ദൈവവും കർത്താവുമായ ഞാൻ നിന്റെ വലത്ത് കൈ പിടിച്ചിരിക്കുന്നു. ഞാനാണ് പറയുന്നത്, ഭയപ്പെടേണ്ട, ഞാൻ നിന്നെ സഹായിക്കും.* (ഏശയ്യ 41/13) എന്ന വചനം ബീന ഹൃദയത്തിൽ സംഗ്രഹിച്ച് പ്രാർത്ഥിക്കുവാൻ തുടങ്ങി. പരീക്ഷ എഴുതുമ്പോൾ, സ്നേഹപിതാവായ ദൈവം, അവളുടെ വലതു കരം പിടിച്ചുകൊണ്ട്, അവളെ ശക്തിപ്പെടുത്തുംഎന്നുള്ള വിശ്വാസം ലഭിച്ചു. ഭയംപതുക്കെ അലിഞ്ഞലിഞ്ഞ് ഇല്ലാതാകുകയും ചെയ്തു.

### അനുഗ്രഹങ്ങളുടെ കലവറ

വചനത്തിന്റെ ശക്തിയും അഭിഷേകവും എത്ര വിവരിച്ചാലും മതിയാവില്ല. *വചനം അനുസരിച്ച് ജീവിക്കുന്നവർക്ക് വാഗ്ദാനം ചെയ്തിരിക്കുന്ന അനുഗ്രഹം നിരവധിയാണ്* നിയമാവർത്തനം 11/13-15 വരെയുള്ള വചനഭാഗത്ത് ഈ അനുഗ്രഹങ്ങൾ വിവരിക്കുന്നുണ്ട്. സമ്പത്തും ഐശ്വര്യവും എല്ലാം വാഗ്ദാനം ചെയ്യുന്ന ആ വിവരണം അവസാനിക്കുന്നത്, അങ്ങനെ നിങ്ങൾ സംതൃപ്തരാകും എന്ന് പറഞ്ഞുകൊണ്ടാണ്. ഈ ലോകത്തിൽ സംതൃപ്തിയോടുള്ള ജീവിതം, വചനം അനുസരിക്കുന്നവർക്കുള്ള കർത്താവിന്റെ പ്രത്യേക സമ്മാനമാണ്. ആധുനിക ലോകത്തിൽ, മിക്ക വ്യക്തികളും അസംതൃപ്തമായ മനസ്സോടെ പല കാര്യങ്ങളിൽ തലയിട്ട്, ഒന്നിലും സന്തോഷം കണ്ടെത്താനാകാതെ, നിരാശയിൽ ഉഴലുന്നവരാണ്. അവനവന്റെ ജീവിത സാഹചര്യങ്ങളിൽ, സംതൃപ്തിയോടെ ജീവിക്കുവാൻ സാധിക്കുന്നത് ഒരു വലിയ സൗഭാഗ്യം തന്നെയാണ്. *വചനം അനുസരിച്ചാൽ നിങ്ങൾ മറ്റെല്ലാ ജനതകളെയുംകാൾ അനുഗ്രഹീതരായിരിക്കും.*(നിയമ 7/14) എന്നും ദൈവം വാഗ്ദാനം നൽകുന്നു.

### വചനത്തെ സ്നേഹിക്കുവാനുള്ള തീരുമാനം

പ്രഭാഷകൻ 15/14-15 ൽ പറയുന്നു, *ആദിയിൽ കർത്താവ് മനുഷ്യനെ സൃഷ്ടിച്ചു. അവന് സ്വാതന്ത്ര്യവും നൽകി. മനസ്സ് വെച്ചാൽ നിനക്ക് കല്പനകൾ പാലിക്കുവാൻ സാധിക്കും. വിശ്വസ്തതാപൂർവ്വം പ്രവർത്തിക്കണമോ വേണ്ടയോ എന്ന് തീരുമാനിക്കേണ്ടത് നീയാണ്* . പ്രിയപ്പെട്ടവരെ, ദൈവം തന്നെയായ വചനത്തെ സ്നേഹിക്കുവാനും, അനുസരിക്കുവാനും നമുക്ക് തീരുമാനം എടുക്കാം. വചനത്തിന്റെ ആധികാരികതയെ അംഗീകരിക്കുകയും, വചനത്തിൽ വിശ്വസിക്കുകയും ചെയ്യാം. ജീവിതത്തിൽ ഏത് തീരുമാനങ്ങൾ എടുക്കുമ്പോഴും, വചനത്തിന്റെ മൂല്യങ്ങളോട് അനുരൂപപ്പെടുന്ന വിധത്തിലായിരിക്കണം. *വചനം കേൾക്കുക മാത്രം ചെയ്യുന്ന ആത്മവഞ്ചകരാകാതെ, അത് അനുവർത്തിക്കുന്നവരും ആയി നമുക്ക് മാറാം.*(യാക്കോ 1/22). Let us passionately desire that the word of God inflame our hearts with love for Jesus and give us the zeal to live for Jesus!




# നമ്മുടെ കർത്താവിന്റെ മാമോദീസ

**സി. സുഫല SIC**

**പ്രിയ കൂട്ടുകാരെ,**

ജനുവരി 6 (ദനഹാപെരുന്നാൾ) നമ്മുടെ കർത്താവിന്റെ മാമോദീസാ സഭ ആചരിക്കുന്ന ദിവസമാണല്ലോ. നിങ്ങളുടെ മാമോദീസായുടെ (ജ്ഞാന സ്നാനത്തിന്റെ) സുദിനം ഓർമ്മയുണ്ടോ?. ഓർമ്മ യുണ്ടാകാൻ വഴിയില്ല. പക്ഷേ നിങ്ങളുടെ ജീവിത യാത്രയിൽ ഒത്തിരി ജ്ഞാനസ്നാന കർമ്മങ്ങൾക്ക് സാക്ഷികളാകാൻ നിങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്, അല്ലേ? അത് നിങ്ങളുടെ ഓർമ്മ ഉറയ്ക്കും മുൻപേ നിങ്ങളിൽ സംഭവിച്ച ഒരു വിശുദ്ധ കർമ്മമാണ്. തൂവെള്ള നിറത്തിലുള്ള കുഞ്ഞുടുപ്പിട്ട് സുന്ദരക്കുട്ടനും, സുന്ദരക്കുട്ടിയുമായി നിഷ്കളങ്ക ഹൃദയത്തോടെ തല തൊട്ടപ്പന്റെയും തലതൊട്ടമ്മയുടെയും കൈകളിലിരുന്ന് പള്ളിയിലേക്ക് പോയതും, അവർ നമുക്ക് വേണ്ടി വിശ്വാസം ഏറ്റുപറഞ്ഞതും ഒക്കെ ഓർക്കുമ്പോൾ സന്തോഷവും, അഭിമാനവും തോന്നുന്നില്ലേ എന്റെ കൂട്ടുകാർക്ക്. നമ്മെ ദൈവമക്കളാക്കി തീർക്കുന്ന ജ്ഞാനസ്നാന കർമ്മത്തിന്റെ ഉള്ളറകളിലേക്ക് ധ്യാനപൂർവ്വം നമുക്കൊന്ന് കടന്നുചെല്ലാം.

**എന്താണ് മാമോദീസാ?**

പരിശുദ്ധാത്മാവിലൂടെ പിതാവായ ദൈവത്തോടും, യേശുക്രിസ്തുവിനോടും, അവന്റെ ശരീരമായ സഭയോടും ഒരു വ്യക്തിയെ യോജിപ്പിക്കുന്ന കൂദാശയാണ് 'മാമോദീസാ'. മാമോദീസാ എന്ന സുറിയാനി വാക്കിന്റെ അർത്ഥം 'ജ്ഞാസ്നാന കർമ്മം 'എന്നാണ്. ഏഴ് കൂദാശകളിൽ ആദ്യത്തേതാണ്. ജീവിതത്തിൽ ഒരിക്കൽ മാത്രം സ്വീകരിക്കുന്ന കൂദാശയാണ് മാമോദീസാ. ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാന കൂദാശ. അത് ആത്മാവിലുള്ള ജീവിത ത്തിന്റെ ആരംഭമാണ്. മറ്റ് കൂദാശകളിലേക്കുള്ള വാതിലാണ്. നമ്മെ ദൈവ പുത്രരാക്കി തീർക്കുന്ന പരിപാവന കർമ്മമാണിത്. അതോടൊപ്പം നാം സഭാ കൂട്ടായ്മയിൽ അംഗങ്ങളുമായി തീരുന്നു. പരിശുദ്ധ ത്രിത്വം സ്വയം വെളിപ്പെടുത്തിയ നിമിഷമാണ് കർത്താവിന്റെ മാമോദീസാ. സ്വർഗ്ഗം ഭൂമിയിലേ ക്കിറങ്ങിയ നിമിഷം. യോഹന്നാൻ സ്വർഗ്ഗദർശനം കണ്ട നിമിഷം. ജോർദ്ദാൻ വിറച്ചുപോയ നിമിഷം. സ്രോപ്പേൻ മാർ പരിശുദ്ധൻ എന്ന് ഉദ്ഘോഷിച്ച സമയം. ആദ്യാമ്യർക്ക് പുതുജനനം നൽകിയ സമയം, ദൈവീകത പറന്നിറങ്ങിയ സമയം.

പാപം ഒഴികെ എല്ലാ കാര്യങ്ങളിലും നമ്മിൽ ഒരാളായിരുന്നു യേശു. അതുകൊണ്ട് തന്നെ പാപികളിൽ സംഭവിക്കുന്ന സ്നാനഘട്ടത്തിലേയ്ക്ക് സ്നാപക യോഹന്നാന്റെ സവിധത്തിലേക്ക് ക്രിസ്തു എത്തി ച്ചേരുമ്പോൾ സ്നാപകൻ ക്രിസ്തുവിനെ തടയുന്നുണ്ട്. മരുഭൂമിയിൽ വച്ച് ദൈവത്തിന്റെ അരുളപ്പാടുണ്ടായത് അനുസരിച്ച് യോഹന്നാൻ പാപമോചനത്തിന്റെ മാനസാ ന്തരം പ്രസംഗിച്ചുകൊണ്ട് ജോർദ്ദാന്റെ സമീപപ്രദേശ



ങ്ങളിലേക്ക് വന്നു. മരുഭൂമിയിൽ വിളിച്ചുപറയുന്നവന്റെ ശബ്ദം. ''കർത്താവിന് വഴിയൊരുക്കുവിൻ, അവന്റെ പാതകൾ നേരെയാക്കുവിൻ,'' (ലൂക്ക 3/4). എന്ന് ഏശയ്യാ പ്രവാചകൻ പറഞ്ഞത് സ്നാപക യോഹന്നാനെ കുറിച്ചാണ്. യേശുവിന്റെ വരവിന് വേണ്ടി ജനത്തെ ഒരുക്കുകയായിരുന്നു സ്നാപകയോഹന്നാന്റെ ദൗത്യം. യോഹന്നാൻ മാനസാന്തരത്തിനായി ആളുകളെ ഒരുക്കുകയും വെള്ളംകൊണ്ട് സ്നാനം നൽകുകയും ചെയ്തിരുന്നു. ജെറുസലേമിലും യൂദയാ മുഴുവനിലും, ജോർദ്ദാന്റെ പരിസര പ്രദേശങ്ങളിലും നിന്നുമുള്ള ജനങ്ങൾ അവന്റെ അടുത്തെത്തി അവർ തങ്ങളുടെ പാപങ്ങളേറ്റുപറഞ്ഞ് ജോർദ്ദാൻ നദിയിൽ വച്ച് അവനിൽ നിന്ന് ജ്ഞാനസ്നാനം സ്വീകരിച്ചു. (മത്താ 3/5-6). യേശു ദൈവപുത്രനാണെന്നും തന്നെക്കാൾ ശക്തനാണെന്നും യോഹന്നാന് അറിയാമായിരുന്നു അതുകൊണ്ടാണ് സുവിശേഷത്തിൽ നമമൾ ഇപ്രകാരം വായിക്കുന്നത് 'എന്റെ പിന്നാലെ വരുന്നവൻ എന്നെക്കാൾ ശക്തൻ. അവന്റെ ചെരുപ്പ് വഹിക്കുവാൻ പോലും ഞാൻ യോഗ്യനല്ല. അവൻ പരിശുദ്ധാത്മാവിനാലും അഗ്നിയാലും നിങ്ങളെ സ്നാനപ്പെടുത്തും'. (മത്താ3/11).

സ്നാപകയോഹന്നാൻ ജനങ്ങൾക്ക് സ്നാനം നൽകികൊണ്ടിരിക്കുമ്പോൾ യേശു യോഹന്നാനിൽ നിന്ന് സ്നാനം സ്വീകരിക്കാൻ അവന്റെ അടുത്തേയ്ക്ക് വരുന്നു. എത്ര വലിയ എളിമയുടെ മാതൃക, ഇവിടെ യോഹന്നാനും എളിമപ്പെടുകയാണ്, ഇല്ലാതാവുകയാണ്. യേശു പറയുകയാണ് ഇപ്പോൾ ഇത് സമ്മതിക്കുക, അപ്പോൾ സർവ്വനീതിയും പൂർത്തിയാക്കുക നമുക്ക് ഉചിതമാണ് (മത്താ 3/15). ഇവിടെ ക്രിസ്തു ''ഇത് സംഭവിക്കട്ടെ. ദൈവീക പദ്ധതി പൂർത്തീകരിക്കട്ടെ'' എന്ന് പറയുകയാണ്. മനുഷ്യരോട് ഒട്ടിച്ചേരാൻ കൊതിക്കുന്ന സ്നേഹത്തിന്റെ തലത്തിലേക്ക് കടന്നുവരുന്നു.

ജോർദ്ദാൻ നദിയിൽ വച്ചാണ് യേശു സ്നാനം സ്വീകരിക്കുന്നത്. ജോർദ്ദാനിൽ മുങ്ങിനിവരുന്ന യേശു, സകലത്തിന്റെയും ഉടയവൻ, മാമോദീസായ്ക്ക് വേണ്ടി തലകുനിക്കുന്നു. ഒന്നും പിടിച്ചുവെയ്ക്കാതെ വിട്ടുകൊടുക്കുന്ന സ്നേഹത്തിന്റെ, വിനയത്തിന്റെ മാതൃക. വീണ്ടും ചെറുതാകുന്ന സൗന്ദര്യത്തിന്റെ ദൃശ്യം. ജോർദ്ദാൻ അനുഗ്രഹവും, കൃപയുമാകുന്നു. സുവിശേഷത്തിലേക്ക് കടന്നുചെല്ലുമ്പോൾ ജോർദ്ദാനിൽതുടങ്ങിയത് വ്യക്തികളിൽ, അത്ഭുതങ്ങളിൽ, അടയാളങ്ങളിൽ, മുങ്ങിനിവരുന്നു. സുവിശേഷം മുഴുവൻ ഒരു സ്നാനഘട്ടമാണ്.

സ്നാനം കഴിഞ്ഞയുടൻ യേശു വെള്ളത്തിൽ നിന്നുകയറി, അപ്പോൾ സ്വർഗ്ഗം തുറക്കപ്പെട്ടു. ദൈവാത്മാവ് പ്രാവിന്റെ രൂപത്തിൽ തന്റെ മേൽ ഇറങ്ങിവരുന്നത് അവൻ കണ്ടു. ഇവൻ എന്റെപ്രിയപുത്രൻ. ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു എന്നൊരു സ്വരം സ്വർഗ്ഗത്തിൽ നിന്നും കേട്ടു. (മത്താ 3/16-7). ഇത് ദൈവീകതയിലേക്കുള്ള സ്നാനമാണ്. ദൈവീകതയിലേക്ക് സകലരെയും നയിക്കുവാനുള്ള സ്നാനമാണ്. ഇവിടെ പരിശുദ്ധത്രിത്വം സ്വയം വെളിപ്പെടുത്തുന്നു.



സ്വർഗ്ഗത്തിൽ നിന്നുള്ള സ്വരം പുതുയുഗത്തിന്റെ വെളിപ്പെടുത്തലാണ്.

ദൈവീകതയിൽ നിറഞ്ഞ് നിൽക്കുന്ന യേശുവിനെ നോക്കികൊണ്ടാണ് പിതാവ് പറഞ്ഞത് ''ഇവൻ എന്റെ പ്രിയപുത്രൻ. ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു'', എന്ന്. എല്ലാം പൂഴ്ത്തിവെയ്ക്കുന്ന സംസ്കാരത്തിൽ ആരും ദൈവത്തിന്റെ പൊന്നോമനകളാകുന്നില്ല. നമ്മൾ സ്നാനത്തിൽ വെറും പ്രദർശകരായി മാത്രം കടന്നുപോകുന്നു. ആന്തരീകതയിലേക്ക് കയറാത്ത, ബാഹ്യമായ ആഘോഷം. അതിനാൽ ദൈവത്തിന് നമ്മെ നോക്കി പറയുവാൻ കഴിയുന്നില്ല. ''ഇവൻ എന്റെ പ്രിയപുത്രൻ, ഇവൾ എന്റെ പ്രിയ പുത്രി'' എന്ന്. ദൈവത്തിന്റെ ഇഷ്ടപ്രകാരം സ്നാനത്തിലൂടെ കടന്നുപോകുമ്പോൾ അവിടുന്ന് പറയും ഇവൻ, ഇവൾ എന്റെ പ്രിയ പുത്രൻ, പുത്രി എന്ന്. പ്രിയമക്കളെ നിങ്ങൾക്ക് ഈശോയുടെ പ്രിയ പുത്രനും, പ്രിയ പുത്രിയും ആകാൻ ആഗ്രഹമില്ലേ. ഈശോയെ സ്നേഹിക്കുമ്പോൾ, മാതാപിതാക്കളെ അനുസരിക്കുമ്പോൾ നിങ്ങൾക്ക് ഇഷ്ടമില്ലാത്തതും ദൈവത്തിന് ഇഷ്ടമുള്ളതും ചെയ്യുമ്പോൾ നിങ്ങൾ ഈശോയുടെ പ്രിയ പുത്രനും പ്രിയ പുത്രിയും ആകുകയാണ്.

**ഉത്ഭവ പാപത്തിന്റെ മോചനം**

ദൈവം നമ്മുടെ ആദിമാതാപിതാക്കളായ ആദത്തെയും ഹവ്വായെയും സൃഷ്ടിക്കുകയും അവർക്ക് ദൈവീക ജീവൻ നൽകുകയും ചെയ്തു. ദൈവം തിന്നരുതെന്ന് പറഞ്ഞ വൃക്ഷത്തിന്റെ ഫലം അവർ തിന്നുകയും അങ്ങനെ അവർ ദൈവകല്പന ലംഘിക്കുകയും ചെയ്തു. പാപം ചെയ്തപ്പോൾ ദൈവീക ജീവൻ അവർക്ക് നഷ്ടമായി. ആദിമാതാപിതാക്കളുടെ പാപം മൂലം അവരുടെ പിൻഗാമികൾ എല്ലാവരും ദൈവീകജീവൻ ഇല്ലാത്തവരായിട്ടാണ് ജനിക്കുന്നത്. ഇങ്ങനെ ദൈവീക ജീവൻ ഇല്ലാത്ത അവസ്ഥയെ ഉത്ഭവപാപം അഥവാ ജന്മപാപം എന്ന് പറയുന്നു.

മാമോദീസാ എന്ന കൂദാശയിലൂടെ നാം പരിശുദ്ധാത്മാവിനാൽ ശുദ്ധീകരിക്കപ്പെടുകയും ഉത്ഭവ പാപം ഇല്ലാതാവുകയും ചെയ്യുന്നു. ദൈവത്തിന്റെ കൃപയും ദൈവീകജീവനും നമുക്ക് ലഭിക്കുന്നു. അങ്ങനെ മാമോദീസാ എന്ന കൂദാശയിലൂടെ നാം ദൈവമക്കളായി തീരുന്നു.

**എന്തുകൊണ്ട് ക്രിസ്തുവിന് മാമോദീസാ**

ഈശോയ്ക്ക് പാപം ഉണ്ടായിരുന്നോ?. തീർച്ചയായും ഇല്ല. പിന്നെ എന്തിനാണ് യേശു മാമോദീസാ സ്വീകരിച്ചത്.

1. ലോകത്തിന്റെ പാപം സ്വയം ഏറ്റെടുക്കുന്നതിന്റെ പ്രതീകമായിട്ടാണ് യേശു മാമോദീസാ സ്വീകരിച്ചത്. ഇത് ലോകത്തിന്റെ പാപം നീക്കുന്ന ദൈവത്തിന്റെ കുഞ്ഞാട് (യോഹ 1/29)

2 യേശു മിശിഹാ തന്റെ വിശുദ്ധിയാൽ വെള്ളത്തെ ശുദ്ധീകരിക്കാനായിട്ടാണ് മാമോദീസാ സ്വീകരിച്ചത്.

**മാമോദീസായിലൂടെ ..........**

1. ദൈവത്തിന്റെ മകൻ/മകൾ ആയിത്തീരും.
2. സഭാ ശരീരത്തിന്റെ അവയവങ്ങളായി മാറുന്നു
3. പരിശുദ്ധാത്മാവിനെ സ്വീകരിക്കുന്നു.
4. ദൈവീകജീവൻ ലഭിക്കുന്നു.
5. പരി. ത്രിത്വത്തിന്റെ മായാത്ത മുദ്ര പതിക്കപ്പെടുന്നു.
6. സ്വർഗ്ഗത്തിന്റെ/നിത്യജീവന്റെ അവകാശിയായി ത്തീരുന്നു.

മാമോദീസായിലൂടെ ഏറ്റു പറഞ്ഞ വിശ്വാസം വിശ്വാസ പ്രമാണത്തിലൂടെ നവീകരിക്കപ്പെടുന്നു.






അഡ്വ. വിനോദ് മാത്യു വിൽസൻ

# ഉപഭോക്തൃ സംരക്ഷണ നിയമം

ആധുനിക സമൂഹത്തിന്റെ നിയമങ്ങൾ പുതിയ കാലത്തിലേക്കുള്ള ചവിട്ടുപടികളാണ്. ചുറ്റുപാടിന്റെ ഉൾക്കാഴ്ചകളിൽ, നിന്നു കത്തേണ്ട കെടാവിളക്കുകൾ ആണിത്. നീതിയുടെ വഴിയിൽ ഇരുൾ നിറയുന്നത് നിയമങ്ങളുടെ അഭാവത്താലല്ല, മറിച്ച് സമൂഹത്തിന്റെ അജ്ഞതകൊണ്ടാണ്. ജ്ഞാനത്തിന്റെ ചെറുതിരികൾ കത്തിച്ച് അജ്ഞതയുടെ ആവരണം മാറ്റിയെടുക്കാൻ ശ്രമിക്കാം. സാർവ്വത്രികമായി നീതി പുലരുന്ന ഒരു സമൂഹത്തെ സൃഷ്ടിച്ചാൽ മാത്രമേ ജനാധിപത്യത്തിന് നിലനിൽക്കാൻ കഴിയുകയുള്ളൂ. നാടിന്റെ നിയമ വ്യവസ്ഥയെപ്പറ്റിയും നീതി പരപരിപാലനത്തെപ്പറ്റിയും കൃത്യമായി അറിഞ്ഞിരിക്കേണ്ടത് നാം ഓരോരുത്തരുടെയും കടമയാണ്, അവകാശമാണ്.

ദൈനംദിന ജീവിതത്തിൽ നാം അറിഞ്ഞിരിക്കേണ്ട ഒരു പ്രധാന നിയമ മേഖലയാണ് ഉപഭോക്തൃ




സംരക്ഷണ നിയമം(Consumer Protection Act 1986). ഒരു സാധനം വിലയ്ക്ക് വാങ്ങുമ്പോൾ തന്നെ പ്രതിഫലം (വില) നൽകുകയോ, പ്രതിഫലം നൽകാമെന്ന് വാഗ്ദാനം ചെയ്ത് സാധനങ്ങൾ വാങ്ങുകയോ പ്രതിഫലം ഭാഗീകമായി നൽകി സാധനങ്ങൾ വാങ്ങുകയോ അല്ലെങ്കിൽ പ്രതിഫലം ഭാഗീകമായി നൽകാമെന്ന വാഗ്ദാനത്തിൽ സാധനങ്ങൾ വാങ്ങുകയോ ചെയ്യുന്നവർ ഉപഭോക്താവാണ്. അതായത് ഈ നിയമപ്രകാരം സാധനമോ സേവനമോ കൈപ്പറ്റുന്ന ഏതൊരാളും ഉപഭോക്താവാണ്. പ്രതിഫലം നൽകി മറ്റൊരാളുടെ സേവനം കൂലിക്കെടുക്കുന്ന ഏതൊരാളും ഉപഭോക്താവാണ്. 1995 ൽ ബഹു. സുപ്രീംകോടതി Indian Medical Association, VP Santha and others എന്ന കേസിൽ, ഡോക്ടർമാരുടെ സേവനത്തെ ഈ ആക്ടിന്റെ പരിധിയിൽ ഉൾപ്പെടുത്തികൊണ്ടുള്ള വിധിന്യായം നടത്തുകയുണ്ടായി. കൈപ്പിഴയോ, ഉപേക്ഷയോ വഴി രോഗിക്ക് ഉണ്ടാകുന്ന അപകടത്തിന് ഡോക്ടർക്കെതിരെ ഇന്ത്യൻ ശിക്ഷാനിയമത്തിലെ 304 അ എന്നവകുപ്പും (Rash and Negligent act leading to death) പ്രകാരം ക്രിമിനൽ കേസ്സും കൺസ്യൂമർ പ്രൊട്ടക്ഷൻ ആക്ടിന്റെ പരിധിയിൽ ഉൾപ്പെടുത്തി സിവിൽ കേസ്സും എടുക്കാവുന്നതാണ് എന്ന് വിധിക്കുകയുണ്ടായി. ഏതെങ്കിലും ഒരു സാധനം വിലക്ക് വാങ്ങിയ ആളിൽ നിന്നും അയാളുടെ അനുവാദത്തോടെ ആ സാധനം ഉപയോഗിക്കുന്ന മറ്റു വ്യക്തികളും അനുഭവ അവകാശക്കാർ എന്ന നിലയിൽ ഉപഭോക്താക്കളാണ്. എന്നാൽ സാധനങ്ങൾ വിലകൊടുത്ത് വാങ്ങുന്നതു ലാഭമുണ്ടാക്കാനായി മറിച്ച് വിൽക്കുന്നതിനോ, വാണിജ്യ-വ്യാപാര ആവശ്യത്തിനോ ആണെങ്കിൽ അപ്രകാരം ക്രയവിക്രയം നടത്തുന്നതിനായി സാധനം വാങ്ങുന്ന ആൾ ഉപഭോക്താവല്ല. ഉദാഹരണമായി കമ്പ്യൂട്ടർ വാങ്ങി വീട്ടിൽ ഇരുന്ന് ഉപയോഗിക്കുന്ന വ്യക്തി കൺസ്യൂമർ ആണ്. എന്നാൽ കമ്പ്യൂട്ടർ വിൽക്കുന്ന കട തുടങ്ങുന്നതിനായി കമ്പ്യൂട്ടറുകൾ വാങ്ങുന്നയാൾ കൺസ്യൂമർ അല്ല.



അപ്രകാരം ഉള്ള ഒരാൾക്ക് കമ്പനിയ്ക്ക് എതിരെ ഈ നിയമപ്രകാരം കേസ് കൊടുക്കാൻ അർഹതയില്ല. പ്രതിഫലം നൽകി കൈപ്പറ്റുന്ന സാധനങ്ങൾക്ക് ഏതെങ്കിലും ന്യൂനതകൾ ഉണ്ടെന്ന് മനസ്സിലാക്കുമ്പോഴും, സേവനങ്ങൾക്ക് എന്തെങ്കിലും പോരായ്മകൾ ഉണ്ടെന്ന് മനസ്സിലാക്കുമ്പോഴുമാണ് ഉപഭോക്തൃ തർക്കങ്ങൾ ഉടലെടുക്കുന്നത്.

സാധനങ്ങളിലെ ന്യൂനത, അതായത് അളവ്, ഗുണം, നിലവാരം, ശുദ്ധി എന്നിവയുടെ ന്യൂനതകൾ ഉൽപ്പാദകരും വ്യാപാരികളും ഗുണഭോക്താവിനെ

കബളിപ്പിക്കുന്നതടക്കമുള്ളവർ ഇതിൽ ഉൾപ്പെടും. സാധാരണ പരസ്യങ്ങളിൽ പറയുന്ന ഗുണനിലവാരം ഇല്ലാതിരുന്നാലും അളവിലും മറ്റും മായം ചേർത്താലും ഗുണഭോക്താവിന് പരാതിപ്പെടാം.

ഒരു ഉപഭോക്താവിന് നഷ്ടം സംഭവിക്കുകയോ സേവനം യഥാവിധി ലഭ്യമാകാതിരിക്കുകയോ ചെയ്താൽ അയാൾക്ക് സംഭവം നടന്ന് ഒരു വർഷത്തിനകം പരാതി ബോധിപ്പിക്കാം. 20 ലക്ഷത്തിൽ കവിയാത്ത തർക്കങ്ങളിൽ ജില്ലാ കൺസ്യൂമർ ഫോറത്തിലാണ് പരാതി ബോധിപ്പിക്കേണ്ടത്. ജില്ലാ ഫോറത്തിന് പുറമെ സംസ്ഥാന, ദേശീയ കമ്മീഷനുകൾ നിലവിൽ ഉണ്ട്. വിധി നടപ്പാകുന്നതിനും, വിധി അനുസരിക്കാൻ വിസമ്മതിക്കുന്നവരെ എതിർ കക്ഷിയെ ജയിലിൽ അടയ്ക്കുന്നതിനും ഫോറത്തിന് അധികാരമുണ്ട്.

ഈ നിയമത്തിന്റെ സേവന മേഖലയിൽ, ബാങ്കിങ്ങ്, ഫൈനാൻസിങ്ങ്, ഗതാഗതം, ലോഡ്ജിംഗ്, ഭവന നിർമ്മാണം, വിനോദം എന്നിവ മേഖലകൾ ഉൾപ്പെടുന്നതാണ്.

പരാതി കൊടുക്കേണ്ടത് എങ്ങനെ? പരാതിക്ക് നിയതമായ മാതൃക നിലവിൽ ഇല്ല. ഇരുകക്ഷികളുടെയും പേരും മേൽവിലാസവും സൂചിപ്പിച്ചിരിക്കണം. ബില്ലുകൾ ഉണ്ടെങ്കിൽ ഹാജരാക്കണം. എന്തൊക്കെ പരിഹാരങ്ങൾ ആണ് ആവശ്യം എന്ന് കൃത്യമായി സൂചിപ്പിച്ചിരിക്കണം.

**നടപടി ക്രമം**

ലളിതമായ നടപടിക്രമം, ക്രിമിനൽ, സിവിൽ കേസുകൾ പോലെ വെല്ലുവിളികൾ നിറഞ്ഞ മേഖല അല്ല.

**എവിടെ പരാതിപ്പെടണം**

പരാതിയ്ക്ക് ആധാരമായ ഇടപാടുകൾ നടന്നത് എവിടെ വെച്ചാണോ ആ സ്ഥലത്ത് വച്ചോ, പരാതിയിൽ ഉള്ള എതിർകക്ഷി താമസിക്കുന്ന സ്ഥലത്തുള്ള ഫോറത്തിലോ, പരാതി സമർപ്പിക്കാം.അതുകൊണ്ട് ഒരു ഉപഭോക്താവ് എന്ന നിലയിൽ നമ്മൾ ഇനിയും കബളിപ്പിക്കപ്പെടാതിരിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.






# കെ.സി.ബി. സി ക്ക് പുതിയ നേതൃത്വം

## കർദ്ദിനാൾ മാർ ക്ലിമീസ് ബാവ പ്രസിഡന്റ്



ബസേലിയോസ് ക്ലീമീസ്
കാത്തോലിക്കബാവ



മാർ ജോസഫ്
പെരുന്തോട്ടം



ബിഷപ്പ്
ജോസഫ് കരിയിൽ

കേരള കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ പുതിയ പ്രസിഡന്റായി മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും തിരുവനന്തപുരം മേജർ ആർച്ച് ബിഷപ്പുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായെ എറണാകുളം പി. ഒ. സിയിൽ നടന്ന വാർഷിക സമ്മേളനം തെരഞ്ഞെടുത്തു. ചങ്ങനാശ്ശേരി അതിരൂപതാ അദ്ധ്യക്ഷൻ അഭിവന്ദ്യ മാർ ജോസഫ് പെരുന്തോട്ടം വൈസ് പ്രസിഡന്റും കൊച്ചി ബിഷപ്പ് അഭിവന്ദ്യ ജോസഫ് കരിയിൽ സെക്രട്ടറിയുമായി തെരഞ്ഞെടുക്കപ്പെട്ടു.

# Kerala Catholic Bishops' Council

## New Office Bearers

*The KCBC meeting held from 10 to 12 December 2013 at the POC elected the following bishops as the Office Bearers, Commission Chairmen and Vice Chairmen.*

| Sl. No | Commissions | Designation | Names |
|---|---|---|---|
| | KCBC Office Bearers | President | **His Eminence Baselios Cardinal Cleemis Catholicos** |
| | | Vice President | Abp. Joseph Perumthottam |
| | | Secretary General | Bp. Joseph Kariyil |
| 1. | POC Commission | Chairman | **His Eminence Baselios Cardinal Cleemis Catholicos** |
| | | Vice Chairman | Abp. Joseph Perumthottam |
| | | Vice Chairman | Bp. Joseph Kariyil |
| 2. | Religious Commission & KCMS | Chairman | **Abp. Joseph Perumthottam** |
| | | Vice Chairman | Abp. Francis Kallarakal |
| | | Vice Chairman | Bp. Yoohanon Mar Chrysostom |
| 3. | Bible Commission & Kerala Catholic Bible Society | Chairman | **Abp. Maria Callist Soosa Pakiam** |
| | | Vice Chairman | Bp. Joseph Kallarangatt |
| | | Vice Chairman | Bp. Samuel Mar Irenios |
| 4. | Media Commission & Vatican Radio | Chairman | **Bp. Sebastian Thekethecheril** |
| | | Vice Chairman | Bp. Joseph Mar Thomas |
| | | Vice Chairman | Bp. Jose Puthenveettil |
| 5. | Family Commission | Chairman | **Bp. Sebastian Adayanthrath** |
| | | Vice Chairman | Bp. Varghese Chakkalakal |
| | | Vice Chairman | Bp. Philipos Mar Stephanos |

| | | | |
|---|---|---|---|
| 6. | Laity Commission & KCF | Chairman | **Bp. Varghese Chakkalakal** |
| | | Vice Chairman | Bp. Joseph Mar Thomas |
| | | Vice Chairman | Bp. Bosco Puthur |
| 7. | Women's Commission | Chairman | **Bp. Joseph Mar Thomas** |
| | | Vice Chairman | Bp. Varghese Chakkalakal |
| | | Vice Chairman | Bp. Mathew Anikuzhikattil |
| 8. | Education Commission & KCSL | Chairman | **Abp. Andrews Thazhath** |
| | | Vice Chairman | Bp. Samuel Mar Irenios |
| | | Vice Chairman | Bp. Vincent Samuel |

*KCBC Office Bearers Elected December 2013*

| | | | |
|---|---|---|---|
| 9. | Social Harmony & Vigilance Commission, Human Rights Desk | Chairman | **Bp. Joshua Mar Ignathios** |
| | | Vice Chairman | Bp. Bosco Puthur |
| | | Vice Chairman | Bp. Stanley Roman |
| 10. | Youth Commission, KCYM & CLC | Chairman | **Bp. Joseph Pandarasseril** |
| | | Vice Chairman | Bp. Thomas Mar Anthonios |
| | | Vice Chairman | Bp. Vincent Samuel |
| 11. | Labour Commission, KLM & KCITIMA | Chairman | **Bp. Jose Porunnedom** |
| | | Vice Chairman | Bp. Stanley Roman |
| | | Vice Chairman | Bp. Yoohanon Mar Chrysostom |
| 12. | Justice, Peace & Development Commission KSS Forum, Sarathi, Jesus Fraternity, Care Homes, Special Schools & Ecological Mission | Chairman | **Abp. Thomas Mar Koorilos** |
| | | Vice Chairman | Bp. Selvister Ponnumuthan |
| | | Vice Chairman | Bp. George Madathikandathil |
| | | Episcopal Advisor for Ecological Mission | **Bp. Abraham Mar Julios** |
| 13. | Commission for SC/ST/BC | Chairman | **Bp. Selvister Ponnumuthan** |
| | | Vice Chairman | Bp. Philipos Mar Stephanos |
| | | Vice Chairman | Bp. Mar Jacob Muricken |
| 14. | Temperance Commission | Chairman | **Bp. Remigiose Inchananiyil** |
| | | Vice Chairman | Bp. Joshua Mar Ignathios |
| | | Vice Chairman | Bp. Joseph Karikkassery |
| 15. | Theology Commission | Chairman | **Bp. Abraham Mar Julios** |
| | | Vice Chairman | Bp. Vincent Samuel |
| | | Vice Chairman | Bp. Pauli Kannukkadan |
| 16. | Health Commission | Chairman | **Bp. Jacob Manathodath** |
| | | Vice Chairman | Bp. Philipos Mar Stephanos |
| | | Vice Chairman | Bp. Joseph Karikkassery |
| 17 | Vocation Commission & CML | Chairman | **Bp. Vincent Samuel** |
| | | Vice Chairman | Bp. Yoohanon Mar Chrysostom |
| | | Vice Chairman | Bp. Jacob Muricken |
| 18 | Charismatic Movement Commission & K.S.T | Chairman | **Bp. Raphael Thattil** |
| | | Vice Chairman | Bp. Samuel Mar Irenios |
| | | Vice Chairman | Bp. Joseph Karikkassery |
| 19 | Ecumenism & Inter-Religious Dialogue Commission | Chairman | **Abp. Mathew Moolakkatt** |
| | | Vice Chairman | Bp. Selvister Ponnumuthan |
| | | Vice Chairman | Bp. Thomas Mar Antonios |
| 20 | INFAM | Episcopal Advisor | **Bp. Mathew Arackal** |



# പാടാം നമുക്കൊരു കരോൾഗീതം
# പണിയാം നമുക്കൊരു ഭവനം



തിരുവനന്തപുരം മേജർ അതിരൂപതയിലെ
ഇടവകകളിൽ നിന്നും കരോൾ സംഭാവന/കവർ കളക്ഷൻ

## സ്നേഹപൂർവ്വം ഒരു വീട്

ഭവന പദ്ധതിയിലേക്ക് നൽകുന്നു



*Festal Greetings to*

**His Beatitude**

## Moran Mor Baselios Cardinal Cleemis

**MALANKARA SOCIAL SERVICE SOCIETY**

*Managing Human Resources for Sustainable Development*

53rd ANNUAL CONFERENCE

# KARMOTSAV-2014

**Launching of Darsan Srothas**

**Mar Gregorios Auditorium,**
**St. Mary's Higher Secondary School, Pattom**

**Thursday, 02nd January 2014**
**09.30 am**



ക്രൈസ്തവ കാഹളം
ഡിസംബർ 2013
ലഹരിയിൽ മുങ്ങുന്ന നാട്
വളരുന്ന ആഢംബരം പെരുകുന്ന ആത്മഹത്യ
ഇമ്മാനുവേൽ
ജനുവരി 2014
സാർവ്വത്രിക സഭ

CHRISTAVAKAHALAM Price: Rs.10/- January 2014 R.N. 5675 /1960

# നാമഹേതുക തിരുനാൾ ആഘോഷിക്കുന്ന അത്യുന്നത കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവായ്ക്ക് പ്രാർത്ഥനാപൂർവമായ ആശംസകൾ

ക്രൈസ്തവ കാഹളം കുടുംബം





Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum - 4, Phone: 0091 471 2446116, 2443374, e-mail: stmaryspattom@gmail.com